THE

# Shree Vazhumcode or Travancore



# ശ്രീവാഴുംകോട്.

പുസ്തകം ൧. } ൧൦൮൨-മേടം. { ലക്കം ൭

## വിഷയവിവരം.

## സംസ്കൃതവിദ്യാത്ഥികൾക്ക് ഒററപ്പുസ്തകം.

# ബാലബോധിനി.

ഗ്രന്ഥകത്താ ശ്രീമാൻ പൈലോപോൾ ബി. ഏ.,

സാധാരണ ഉപയോഗത്തിൽ വരാവുന്ന പദങ്ങളടങ്ങിയ അമരകോശപദ്യങ്ങളും പദങ്ങളുടെ അത്ഥവും അവയവാത്ഥവും അടങ്ങിട്ടുണ്ട്. ഇങ്ങനെ നാലായിരം പദങ്ങളോളം വിവരിച്ചിട്ടുണ്ട്.

ഓരോ പദങ്ങളും എളുപ്പത്തിൽ കണ്ടുപിടിക്കുന്നതിനായി അകാരാദി ക്രമത്തിനു ചേത്തിട്ടുണ്ട്.

സന്ധികൾ, വിഭക്തികൾ, സമാസങ്ങൾ, വൃത്തങ്ങൾ, അലങ്കാരങ്ങൾ ഇവ ഓരോ പ്രകരണങ്ങളായി തിരിച്ച് ഓരോന്നും ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ട്.

ദേവനാഗരിഅക്ഷരമാല, പദമാല, വാക്യമാല, ശ്ലോകമാല ഇവ ഉള്ളതുകൊണ്ട് നാഗരാക്ഷരപുസ്തകവായന പഠിക്കുന്നതിനു വേറെ പുസ്തകം ആവശ്യമില്ല.

സംസ്കൃതഭാഷയിൽ അല്പംമാത്രം പരിജ്ഞാനമുള്ളവക്ക് തന്നെ വായിച്ചു അറിയത്തക്കവിധത്തിലാണു വിവരിച്ചിട്ടുള്ളത്.

സംസ്കൃതഭാഷയിലുള്ള സകല വേദശാസ്ത്രപുരാണേതിഹാസകാവ്യനാടകാലങ്കാരാദികളിൽ ഓരോന്നിനേയും സംബന്ധിച്ചു സവിസ്തരം പ്രതിപാദിക്കുന്ന പ്രൌഢമായ ഒരു ഉപന്യാസവും അനുബന്ധിച്ചിട്ടുണ്ട്. കുറച്ചുപ്രതികളെ ഇനി ഇരിപ്പുള്ളു.

വില രൂപാ രണ്ടുമാത്രം. വി. പി. ചാർജ് പുറമേ.

# ശക്തിമയി അല്ലെങ്കിൽ ആപൽക്കരമായമാല

## രസകരമായ ഒരു ചരിത്രആഖ്യായിക.

പതിനാലാം ശതാബ്ദത്തിൽ മഹമ്മദീയർ ബംഗാളരാജ്യം ഭരിച്ചിരുന്ന കാലത്ത് നടന്ന ചില പ്രധാനസംഭവങ്ങളെ ആസ്പദമാക്കി ബംഗാളിലെ മഹാകവിയായ രവീന്ദ്രനാഥടാഗോറിന്റെ ഭഗിനിയും വിദുഷിയുമായ ശ്രീമതി സ്വർണ്ണകുമാരിദേവി ഉണ്ടാക്കിയ ആഖ്യായികയിൽ നിന്നും ശ്രീമതി ജെ. പാറുക്കുട്ടി അമ്മ തർജ്ജമചെയ്യപ്പെട്ടതു്.

ലോകത്തിലുള്ള എല്ലാത്തരം ആളുകളും അറിഞ്ഞിരിക്കേണ്ട പല കാര്യങ്ങളും അടങ്ങിയിട്ടുള്ള [illegible]സകരമായ ഒരു പുസ്തകം. വിശേഷിച്ചും സ്ത്രീജനങ്ങൾ പ്രത്യേകം വായിക്കേണ്ടതു്.

ഒന്നാംതരം പേപ്പറിൽ അടിച്ചിട്ടുള്ളതും ഡെമ്മി ൧൬-ൽ [illegible] പുറങ്ങളുള്ളതുമായ ടി പുസ്തകത്തിന്റെ വില അണ എട്ടുമാത്രം. വി. പി. ചാർജ് പുറമേ.

ഈ. വി. രാമൻഉണ്ണിത്താൻ,

"ശ്രീവാഴംകോട്ട്" ഉടമസ്ഥൻ,

കൊല്ലം.

# ശ്രീവാഴുംകോട്.

**The SHREE VAZHUMCODE or TRAVANCORE.**

പുസ്തകം ൧. | ൧൦൯൨-മേടം. | ലക്കം ൯.




## തിരുവിതാംകൂർ മഹാജനസഭ.

സാക്ഷാൽ മഹാലക്ഷ്മിയുടെ നൃത്തരംഗമെന്നു എങ്ങനെയോ പ്രസിദ്ധി സമ്പാദിച്ചിട്ടുള്ള ഈ സംസ്ഥാനത്തിലെ നിവാസികൾ വിദ്യാഭ്യാസവിഷയത്തിൽ ഇൻഡ്യാസാമ്രാജ്യത്തിലെ അന്യരാജ്യവാസികളെ അപേക്ഷിച്ച് എത്രയോ ഉൽകൃഷ്ടമായ ഒരു അവസ്ഥയെയാണ് പ്രാപിച്ചിരിക്കുന്നതു് എന്നു നമ്മുടെ നാട്ടിലെ രാജ്യഭരണ റിപ്പോർട്ടുകൾ പ്രതിവർഷം നമ്മെ ഗ്രഹിപ്പിക്കുന്നുണ്ടല്ലോ. അക്ഷരാഭ്യാസം സിദ്ധിച്ചിട്ടുള്ളവരുടെ ശതമാനക്കണക്കു എടുത്തു പരിശോധിച്ചതിൽ ബ്രിട്ടിഷ് ഇൻഡ്യയിലെ യാതൊരു സംസ്ഥാനവും തിരുവിതാംകൂറിനു സമീപംപോലും വരുന്നില്ലെന്നും, അതിപരിഷ്കൃതമായ വിദ്യാഭ്യാസനയത്തെ പിന്തുടരുന്ന മൈസൂർ, ബറോഡാ എന്നീ നാട്ടുരാജ്യങ്ങൾപോലും ഇക്കാര്യത്തിൽ നമുക്കു കീഴടങ്ങുകയാണ് ചെയ്യുന്നതെന്നും ഉള്ള ധ്വനി നമ്മുടെ പ്രസംഗമഞ്ചങ്ങൾ, വർത്തമാനപത്രപംക്തികൾ ഇവയിൽനിന്നും നമുക്കു ഗോചരീഭവിച്ചിട്ടുണ്ട്. എന്നാൽ ഈമാതിരി വിദ്യാഭ്യാസത്തിന്റെ ശരിയായ ഫലം നമുക്കു ലഭിച്ചിട്ടുണ്ടോ എന്നു ചിന്തിക്കാൻ ആരുംതന്നെ പുറപ്പെട്ടു കാണുന്നില്ല. വിദ്യാഭ്യാസനം മൂലം മനോവികാസവും തന്മൂലം സകല ജീവിതമാർഗ്ഗങ്ങളിലും സ്ഥാപനങ്ങളിലും കാലോചിതമായ പരിഷ്കാരങ്ങളും നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുണ്ടോ എന്നു ഗാഢമായി പര്യാലോചിക്കേണ്ട കാലം ആസന്നമായിട്ടുതന്നെ വളരെനാൾ കഴിഞ്ഞിരിക്കുന്നു. ഈ വിഷയത്തിലേക്കു നമ്മുടെ പൊതുജനനേതാക്കളുടെ ശ്രദ്ധ ആകർഷിക്കപ്പെടാത്തതു കാരണമില്ലാഞ്ഞിട്ടല്ല. വിദ്യാഭ്യാസത്തെ മാത്രം നോക്കുമ്പോൾ അതിരമണീയ പ്രദേശങ്ങളെ കാണുന്ന നേത്രങ്ങൾ അതിന്റെ ഫലത്തെ ആരായുന്നതിനായി തിരിക്കപ്പെടുമ്പോൾ കേവലം നിരാനന്ദപ്രദമായ ഒരു മരുഭൂമിയെ മാത്രമേ കാണുന്നുള്ളു. ശാസ്ത്രം ഗ്രഹിച്ചതുകൊണ്ടു മാത്രം നമ്മുടെ ആളുകൾ സംതൃപ്തരായി ഞെളിഞ്ഞുനടക്കുന്നു. “ശാസ്ത്രോക്തമാചരിച്ചാലേ ഫലംവരൂ” എന്ന ഉത്തരാർദ്ധത്തെ അവർ വിസ്മരിക്കുന്നു. നമ്മുടെ നാട്ടിൽ ഇന്നു കാണുന്ന ദാരിദ്ര്യത്തിന്റേയും ക്ഷാമത്തിന്റേയും വർഗ്ഗീയമത്സരങ്ങളുടേയും സ്പർദ്ധയുടേയും, നമ്മുടെ വ്യവസായങ്ങളുടെ ക്ഷയോന്മുഖഗതിയുടെയും നമ്മുടെ രാജ്യഭരണക്രമത്തിനു പൊതുവേ നേരിട്ടിട്ടുള്ള ദൌർബ്ബല്യത്തിന്റെയും തജ്ജന്യമായ ചാപല്യങ്ങളുടേയും ഏകകാരണം ഇതെന്നാണ് സൂക്ഷ്മദൃക്കുകൾക്കു ബോധപ്പെട്ടിട്ടുള്ളതു്. ഇതിനുള്ള ഏകപരിഹാരമാർഗ്ഗം എന്താണെന്നു ഞങ്ങൾക്കു തോന്നിയതിനെ ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. അതു് മറ്റൊന്നുമല്ല. പൊതുജനങ്ങളുടെ നന്മയ്ക്കുവേണ്ടി പ്രവൃത്തി ചെയ്യുന്നവർ എന്നു സ്വയം ശ്ലാഘിക്കുന്ന ആളുകൾ—ഇവർ മിക്കപേരും ഉൽകൃഷ്ടവിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരാണെന്നു നമുക്കു അറിയാമല്ലോ—അവരുടെ സർവ്വപ്രവൃത്തികളെയും ഏതെങ്കിലും ഒരു തത്വത്തെ അടിസ്ഥാനപ്പെടുത്തി നിയന്ത്രിക്കട്ടെ. ഈ തത്വം ‘സ്വകാര്യലാഭ’മാണെങ്കിൽ അതിനെ അന്യനാമങ്ങളാൽ ആച്ഛാദനംചെയ്തു ബഹുജനങ്ങളെ വഞ്ചിക്കാതിരിക്കട്ടെ. അതല്ല, നിഷ്കളങ്കമായ ആത്മത്യാഗത്തോടെ, ബഹുജനക്ഷേമാർത്ഥം ജോലിചെയ്യാൻ തയ്യാറുള്ളവരെങ്കിൽ അവർ നിർഭയമായും നിരന്തരമായും, താല്ക്കാലികങ്ങളായ പ്രതിബന്ധങ്ങളെ ശഷ്പസമാനം ഗണിച്ചും ഉഗ്രസ്ഥാനികൾ നീട്ടുന്ന പ്രലോഭനങ്ങളെ നിമേഷരഹിതങ്ങളായ നേത്രങ്ങളോടെ നിരസിച്ചും, പ്രവൃത്തിഫലം ഈശ്വരങ്കൽ സമർപ്പിച്ചും വേലചെയ്യട്ടെ.

തിരുവിതാംകൂർ നിവാസികളുടെ ഏകയോഗക്ഷേമത്തെ വർദ്ധിപ്പിക്കുന്നതിനായി ‘മഹാജനസഭ’ എന്ന അഭിധാനത്തിൽ ഒരു സ്ഥാപനത്തെ സൃഷ്ടിക്കുവാൻ ചില മഹാന്മാർ ഉദ്യമിക്കുന്നുവെന്നും അതിന്റെ പ്രാരംഭക്രിയ തിരുവിതാംകൂറിലെ വന്ദ്യവയോധികനായ ദിവാൻബഹദൂർ എം. ഗോവിന്ദപ്പിള്ള അവർകളുടെ ആധ്യക്ഷത്തിലും ശ്രീമൂലംപ്രജാസഭാംഗങ്ങൾ, പൌരപ്രമാണികൾ, പത്രപ്രവർത്തകന്മാർ മുതലായ അനവധി മാന്യന്മാരുടെ സാന്നിദ്ധ്യത്തോടും നട

ത്തപ്പെട്ടിരിക്കുന്നവെന്നും ഞങ്ങൾ അറിഞ്ഞപ്പോൾ ഞങ്ങളുടെ മനസ്സിലൂടെ കടന്നുപോയ ചില വിചാരങ്ങളാണ് മേൽകുറിക്കപ്പെട്ടവ. മഹാജനസഭയുടെ പാവനമായ ഉദ്ദേശ്യത്തിൽ ഞങ്ങൾക്കുള്ളിടത്തോളം പരിപൂർണ്ണമായ ആനുകൂല്യമോ അനുഭാവമോ മററാക്കും ഇന്നാട്ടിൽ ഉണ്ടാകുമെന്നു തോന്നുന്നില്ല. ജാതിമതഭേദമന്യെ, ഇന്നാട്ടുകാർക്കെല്ലാപേർക്കും അവകാശപ്പെട്ടതക്കവിധത്തിൽ എല്ലാപേരുടേയും നന്മയെ പക്ഷപാതമെന്യെ സമവീക്ഷണംചെയ്യുന്നതും സർവ്വോപരി, എല്ലാ തിരുവിതാംകൂറുകാരന്റെയും ഹൃദയത്തിൽ രാജ്യസ്നേഹത്തെ അംകുരിപ്പിക്കുന്നതുമായ ഒരു മാനനീയസ്ഥാപനത്തോടു പരിഷ്കൃതാശയനായ യാതൊരുത്തനും വൈപരീത്യമോ വൈമുഖ്യമോ തോന്നുന്നതല്ല. പക്ഷെ ഇവിടെ ഒരു വാക്കു പറയേണ്ടിയിരിക്കുന്നു. ഉൽകൃഷ്ടങ്ങളായ ആശയങ്ങളും ഉദ്ദേശ്യങ്ങളും, ഒന്നു; അവയെ പ്രായോഗികപഥത്തിൽ എത്തിക്ക, എന്നതു് വേറൊന്നു. പ്രവൃത്തിമാർഗ്ഗത്തെ വ്യവസ്ഥീകരിച്ചു അതിനെ സുഗമങ്ങളായ വാചകങ്ങളിൽ അവതരിപ്പിക്കുന്നതിനു സാമാന്യം ഭാഷാപരിജ്ഞാനമുള്ള ഏവനും സാധിക്കും. എന്നാൽ ആ അനുഷ്ഠാനങ്ങളെ അനുഷ്ഠിക്കുന്നതിലാണ് മാഹാത്മ്യം; അതിനാണ പ്രയാസം. മഹാജനസഭപ്രവർത്തകന്മാർ കയ്യേററിരിക്കുന്ന ചുമതലയുടെ ഗൌരവം ഞങ്ങൾ നല്ലവണ്ണം അറിയുന്നു. അവരുടെ ഭാരത്തിനനുസാരണമായി അവരുടെ പന്ഥാവിൽ പ്രതിബന്ധങ്ങളും ഉണ്ടാകും. എന്നാൽ യഥാർത്ഥമായ സ്വാർത്ഥരാഹിത്യത്തോടും മനഃപൂർവ്വമായ രാജ്യസ്നേഹത്തോടും അവർ പ്രവർത്തിക്കയാണെങ്കിൽ വിജയലാഭം നിസ്സംശയം അവർക്കുണ്ടാകുന്നതാണ്. ഭരണാധികാരികളിൽ നൈപുണ്യവും കാര്യക്ഷമതയും ഭരണയന്ത്രത്തിൽ പവിത്രതയും പ്രതിഷ്ഠാപിക്ക; ഭിന്നസമുദായങ്ങളെ യോജിപ്പിക്കുക; വിഭിന്നവർഗ്ഗങ്ങളെ രാജ്യാഭിമാനബന്ധംകൊണ്ടു ശൃംഖലപ്പെടുത്തുക; വ്യവസായങ്ങളെ ഉന്മേഷപ്പെടുത്തുക; ധനാഗമമാർഗ്ഗങ്ങളെ കാടുവെട്ടിത്തെളിച്ചുവിടുക. ഈ മാതിരി മഹത് കൃത്യങ്ങളിൽ ഉദ്യമിക്കാൻ കച്ചകെട്ടി പുറപ്പെട്ടിട്ടുള്ളവർ മുൻ നിർദ്ദേശിക്കപ്പെട്ട തത്വങ്ങൾ അനുസരിച്ചു അവരുടെ പ്രവൃത്തിയെ രീതിപ്പെടുത്തുന്നില്ലെങ്കിൽ മഹാജനസഭയുടെയും അതിനെ ഇത്ര ആഡംബരത്തോടെ സ്ഥാപിച്ചവരുടെയും കഥയെപ്പററി നമുക്കു ഇനിയും കേൾക്കാനിടവരുന്നതാണ്.

## പത്രധർമ്മം.

(എൻ. കെ.)

ഒരു രാജ്യത്തു് വിദ്യാഭ്യാസവും പരിഷ്കാരവും വർദ്ധിച്ചുവരുന്നതോടുകൂടി വർത്തമാനപത്രങ്ങൾക്കു പ്രചാരവും ശക്തിയും സിദ്ധിക്കുന്നു. ഇംഗ്ലാണ്ടു്, അമേരിക്കാ മുതലായ പരിഷ്കൃതരാജ്യങ്ങളിൽ ദിനംപ്രതി പെരുകുന്ന പോലെയാണ് ഇവ എണ്ണത്തിലും പ്രയോജനത്തിലും വളർന്നുകൊണ്ടിരിക്കുന്നതു്. നാല്പതു വർഷത്തെ നിരന്തരപരിശ്രമത്തിന്റെ ഫലമായി ജപ്പാനിലുണ്ടായിരിക്കുന്ന അത്ഭുതപൂർവ്വമായ വളർച്ചയിൽ വർത്തമാനപത്രങ്ങൾക്കു ലഭിച്ചിരിക്കുന്ന സ്ഥാനം മഹത്തരമായിട്ടുള്ള ഒന്നാണ്. പരിഷ്കാരംമൂലം പത്രമോ, പത്രപ്രചാരം മൂലം പരിഷ്കാരമൊ ഉണ്ടായിക്കൊണ്ടിരിക്കുന്നതെന്നു സംശയിക്കത്തക്കവണ്ണം ഇവ തമ്മിൽ അത്രത്തോളം ബന്ധിക്കപ്പെട്ടിരിക്കുന്നു.

വിദ്യാഭ്യാസത്തെ സംബന്ധിച്ചിടത്തോളം തിരുവിതാംകൂർ ഉന്നതമായ ഒരു നിലയെ പ്രാപിച്ചിട്ടുണ്ട്. പ്രാഥമികവിദ്യാഭ്യാസം, ഇംഗ്ലീഷുവിദ്യാഭ്യാസം, സ്ത്രീവിദ്യാഭ്യാസം മുതലായവയ്ക്കു് ഗവർമ്മെണ്ടിൽ നിന്നും ലഭിച്ചുകൊണ്ടിരിക്കുന്ന പ്രോത്സാഹനവും ജനതതിയിൽ തങ്ങളുടെ കൃത്യനിർവ്വഹണത്തിൽ ഉത്ഭവിച്ചിരിക്കുന്ന ഉണർച്ചയും ഇതിനുള്ള പ്രധാനകാരണങ്ങളാണ്. എന്നാൽ ഈ ഉയർച്ചയ്ക്കു തക്ക മനഃപരിഷ്കാരവും തങ്ങളുടെ ജീവിതത്തെ നയിക്കേണ്ട രീതിയെക്കുറിച്ച് ഒരു ബോധവും വിദ്യാപാരംഗതന്മാരെന്നു ഘോഷിക്കുന്ന പലർക്കും സിദ്ധിച്ചിട്ടുണ്ടോ എന്നു സംശയിക്കുന്നതിനു കാരണമുണ്ട്. സർക്കാരുദ്യോഗസ്ഥന്മാർക്കു തിരുവിതാംകൂറിൽ കല്പിക്കപ്പെട്ടിരിക്കുന്ന സീമാതീതമായ പ്രാഭവവും പദവിയും ഒട്ടുവളരെ ചെറുപ്പക്കാരെ ആ ഭാഗത്തേക്കാകർഷിക്കുകയും തന്മൂലം പൊതുജനങ്ങൾക്കുവേണ്ടി മററു പലപ്രകാരത്തിൽ ചെയ്യുവാൻ കഴിയുന്ന അനവധി ഉപകാരങ്ങളെ അവർ മറന്നുകളകയും ചെയ്യുന്നു. സ്വാതന്ത്ര്യവാനായും, പൊതുജനപ്രതിനിധിയായും ജീവിക്കുന്നതിനൊരുങ്ങിയിരിക്കുന്ന ഏതു വിരുതനേയും പെട്ടെന്നു് 'അധികാരഭ്രമം' പിടികൂടുകയും സ്വാർത്ഥങ്ങളായ വ്യാപാരങ്ങളിലേർപ്പെട്ടു് അനീതികളും അക്രമങ്ങളും പ്രവർത്തിക്കയും ചെയ്യുന്നു. ഏവംവിധങ്ങളായ ദോഷങ്ങളെ ഉന്മൂലനം ചെയ്യുന്നതിനു് ഇനിയും വളരെക്കാലം വേണ്ടിവന്നേക്കാം.

വിദ്യാഭ്യാസം പ്രചരിച്ചിട്ടും ശരിയായ വിധത്തിൽ വർത്തമാനപത്രങ്ങൾ നടത്തുന്നതിനു പ്രവർത്തകന്മാരും അവരെ സഹായിക്കുന്നതിനു ജനങ്ങളും പ്രാപ്തരാകാത്തതിന്റെ രഹസ്യം എന്താണെന്നു വഴിയെ മനസ്സിലാക്കാം. പത്രങ്ങൾ മൂലം ഒരു രാജ്യത്തിനും ജനങ്ങൾക്കും അനവധി ഗുണങ്ങൾ ഉളവാകുന്നുണ്ട്. രാജ്യത്തിൽ അഭിവൃദ്ധി ഉണ്ടാകാനുള്ള മാർഗ്ഗങ്ങളെ ഉപദേശിക്കുക, അവിടെ നടക്കുന്ന അക്രമങ്ങളെ ചൂണ്ടിക്കാണിച്ചു ഗുണദോഷനിരൂപണം ചെയ്യുക, ജനങ്ങളുടെ അഭിപ്രായങ്ങളെ നിർഭയം തുറന്നുപറയുക, അവരുടെ ഇടയിൽ പലവിധത്തിലുള്ള ആശയങ്ങളേയും അറിവിനേയും പ്രചരിപ്പിക്കുക, ഏതെങ്കിലും ഒരു വിഷയത്തിൽ പൊതുജനാഭിപ്രായം എന്തൊരു സംഗതിയുണ്ടെന്നറിയിക്കയും അതിനു വിരുദ്ധമായി അധികാരികൾ പ്രവർത്തിക്കുന്നതായാൽ പ്രക്ഷോഭണാദികൾ കൊണ്ടു ജനങ്ങളുടെ ആക്ഷേപങ്ങളെ പരസ്യപ്പെടുത്തുകയും ചെയ്യുക ഇവയെല്ലാമാണല്ലോ ഒരു നിഷ്പക്ഷപാതിയായ പത്രത്തിന്റെ പ്രധാന കൃത്യങ്ങൾ. ഒരു പ്രത്യേക വർഗ്ഗത്തേയൊ, കാര്യത്തേയൊ ഉദ്ദേശിച്ചു നടത്തപ്പെടുന്ന പത്രങ്ങൾ പൊതുകാര്യങ്ങളെ പ്രബലമായി പ്രതിവാദിക്കാതെ ആ പ്രത്യേക സംഗതികളെ മാത്രം പ്രധാനമായി കരുതിവരുന്നതു് സാധാരണമായി കണ്ടുവരാറുള്ളതാണ്. ഏതിനത്തിൽ പെട്ടവയായാലും ഉദ്ദിഷ്ടഫലപ്രാപ്തി വേണമെങ്കിൽ വർത്തമാനപത്രങ്ങൾ, മാസികകൾ ഇവയെ ശരിയായ വിധത്തിൽ നടത്തണമെന്നുള്ളതിനു രണ്ടുപക്ഷമില്ല.

തിരുവിതാംകൂർ സംസ്ഥാനത്തു് അതിന്റെ വലിപ്പത്തെ അപേക്ഷിച്ചു് വളരെ പത്രങ്ങളും മാസികകളും ഉണ്ടെന്നു നിസ്സംശയം പറയാം. പ്രധാനപ്പെട്ട പല പട്ടണങ്ങളിൽ നിന്നും പ്രതിവാരവും പ്രത്യൽവാരവും ആയ പത്രങ്ങളും, മാ

സികകളും പുറപ്പെടുന്നുണ്ടല്ലോ. എന്നാൽ ഇവയിൽ ചുരുക്കം ചിലതുമാത്രമേ പ്രശസ്തമായ രീതിയിൽ നടത്തപ്പെടുന്നുള്ളു എന്നു സന്താപസമേതം പറയാതിരിപ്പാൻ നിവൃത്തിയില്ല. വിശേഷിച്ച്, ഇവിടങ്ങളിൽ മിക്ക പത്രങ്ങളും മാസികകളും അല്പായുസ്സുകളായിട്ടും ആണ് കാണപ്പെടുന്നത്. ആരംഭകാലത്തിലെ ശൂരത്വത്തോടുകൂടി ഒരുമാസക്കാലം പത്രം നടത്തിയതിനുശേഷം അതു കാലഗതിയെ പ്രാപിക്കയും പ്രവൎത്തകന്മാർ, മഹത്തരങ്ങളെങ്കിലും അസാദ്ധ്യങ്ങളായ, പല നവീനാശയങ്ങളോടുകൂടി തലസ്ഥാനത്തെ അഭയം പ്രാപിക്കയൊ, തങ്ങൾക്കു നേരിട്ട വിപത്തിനെപ്പററി പ്രസംഗിച്ചുകൊണ്ടു ദിക്കുതോറും സഞ്ചരിച്ചു കാലം നയിക്കുകയോ ചെയ്കയും ചെയ്യുന്നു. അഥവാ, അല്പകാലത്തേക്കു നിലനിന്നുവെന്നു വന്നാൽതന്നെ അതുമൂലം കുറെ കടലാസു നഷ്ടപ്പെട്ടതാമെന്നല്ലാതെ യാതൊരു പ്രയോജനവുമില്ല. ഒററനോട്ടത്തിൽ തന്നെ ഏതു മഹാശയനേയും പ്രതികൂലപ്പെടുത്തുന്ന വേഷത്തിലാണ് പത്രത്തിന്റെ പുറപ്പാട്. ഫൂൾസ്കാപ്പൊ, ക്രൌൺ എട്ടോ വലിപ്പത്തിൽ ഒരു താളു കടലാസും, അതിന്റെ പുറം ഭാഗങ്ങളിൽ രണ്ടിലും ഗർഭരക്ഷാഗുളികാദി പരസ്യങ്ങളും, അകത്തു മരാമത്തുവകുപ്പിനേയൊ പ്രജാസഭയേയൊ പററി ഒരു മുഖപ്രസംഗവും, ഒരു ദക്ഷിണതിരുവിതാംകൂർ വാൎത്തയും, ചിറക്കടവു വാൎത്തയും, ഇത്രയുമായാൽ ഒരു പത്രം സമാർ. വരിക്കാർ പത്രം ആവശ്യമില്ലെന്നു എഴുതി അയച്ചാൽ തന്നെയും ഉടമസ്ഥനു കുലുക്കമില്ല. പലരുടെ പക്കൽനിന്നുമുള്ള കുടിശ്ശിക കൂടിക്കൂടി ഉടമസ്ഥർ വലിയ കടത്തിലാകയും പത്രം നാമാവശേഷമായി തീരുകയും ചെയ്യുന്നു. സാമാന്യം ഭേദമായി നടത്തപ്പെടുന്ന പത്രങ്ങൾപോലും അവയുടെ കൃത്യത്തെ ഉത്തമരീതിയിൽ നിറവേററിവരുന്നില്ല. ഗവൎമ്മെണ്ടു ജനങ്ങളുടെ ഹിതത്തിനു വിരുദ്ധമായി വല്ലതും ചെയ്താൽ അതിനെപ്പററി ഗുണദോഷനിരൂപണം ചെയ്‌വാൻ പത്രത്തിനു ധൈൎയ്യം പോരാ. ഈ സ്ഥിതിക്കു ഗവൎമ്മെന്റിന്റെ സഹായധനത്തോടുകൂടി നടന്നുപോരുന്ന പത്രങ്ങൾ എങ്ങനെയാണു കുററങ്ങളെപ്പററി പ്രസ്താവിക്കുന്നത്?

വൎത്തമാനപ്പത്രങ്ങൾ അകാലവിയോഗത്തെ പ്രാപിക്കുന്നതിനുള്ള പ്രധാനകാരണം പണമില്ലെന്നുള്ള സംഗതിയായിരിക്കാം. തിരുവിതാംകൂറിൽ നിന്നും പുറപ്പെടുന്ന ഒരു മലയാളപത്രം മലയാളികളല്ലാതെ മററാരും വായിക്കയില്ലെന്നു പ്രത്യക്ഷമാണല്ലോ. പത്രങ്ങളുടേയും വിദ്യാഭ്യാസമുള്ള ജനങ്ങളുടേയും എണ്ണം തമ്മിൽ യാതൊരു ചേൎച്ചയുമില്ലെന്നിരിക്കെ എല്ലാ പത്രങ്ങൾക്കും വേണ്ടിടത്തോളം വരിക്കാരുണ്ടായിരിക്കുമെന്നതു സുസാദ്ധ്യമല്ലാ. തൻമൂലം പ്രവൎത്തകന്മാൎക്കു നഷ്ടം നേരിടുന്നതിനും പത്രം നിന്നുപോകുന്നതിനും ഇടയാകുന്നതാണു. കഷ്ടപ്പെട്ടുണ്ടാക്കുന്ന പണം ഒരു പട്ടണത്തിന്റെ യോഗ്യതയ്ക്കു പത്രം അത്യന്താപേക്ഷിതമാണെന്നോ, തൊഴിലില്ലാതെ നടക്കുന്ന ചില കൂട്ടൎക്കു ജോലിയുണ്ടാക്കണമെന്നോ ഉള്ള അഭിപ്രായത്തോടു കൂടി പലേടങ്ങളിലായി ചിലവഴിക്കുന്നതായാൽ, തന്മൂലം പണം നഷ്ടമാകുമെന്നു മാത്രമല്ലാ ഭാരവാഹികൾക്കു അവമാനത്തിനും കൂടി ഇടയായേക്കാം. ധാരാളം മൂലധനത്തോടു കൂടിയും, നഷ്ടം നേരിടുന്നതായാലും അതിനെ ഗണ്യമാക്കാതെ സഹിച്ചും, സാമാന്യജ്ഞാനത്തോടു കൂടി ആരെങ്കിലും പത്രം നടത്താമെന്നാണെങ്കിൽ അവർ മാത്രമേ ഈ തൊഴിലിനു പാടിപ്പുറപ്പെടാവു എന്നു ഇപ്പോൾ പലൎക്കും ബോദ്ധ്യവന്നിരിപ്പാനിടയുണ്ട്. ചിതറിക്കിടക്കുന്ന പല പത്രങ്ങളുടേയും ഭാരവാഹികൾ കൂട്ടംചേൎന്നു ഉത്തമരീതിയിൽ ആകെ മൂന്നൊ നാലൊ പത്രങ്ങൾ മാത്രം നടത്തുന്നതായാൽ പല വിധത്തിലും നന്മയ്ക്കിടയാകുമെങ്കിലും, അസൂയയും മത്സരവും വൎദ്ധിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്തു് ഇതൊട്ടുംതന്നെ നടപ്പിൽ വരുത്താവുന്നതാണെന്നു തോന്നുന്നില്ല. തീരെ നിരുപയോഗങ്ങളായ എല്ലാ പത്രങ്ങളേയും ഉപേക്ഷിച്ച് അല്പമെങ്കിലും ഭേദമായിട്ടുള്ളവയെ മാത്രം ജനങ്ങൾ വേണ്ടവിധത്തിൽ പണം കൊണ്ടും മററു സഹകരണങ്ങൾ കൊണ്ടും സഹായിക്കുന്നതായാൽ പത്രപ്രവൎത്തനത്തിന്റെ അവസ്ഥ പൊതുവെ അഭിവൃദ്ധിയെ പ്രാപിക്കുമായിരുന്നു.

പത്രപ്രവൎത്തനം ഒരുത്തമ വൃത്തിയായി കരുതിപ്പോരുന്ന ജനങ്ങൾ നമ്മുടെ നാട്ടിലെ ഇല്ലാതെയൊള്ളു. ജനങ്ങളുടെ നേതൃത്വം നേടുന്നതിനും യശശ്ശരീരനായി എന്നും പേരിനെ നിലനിൎത്തുന്നതിനും ഒരു പത്രപ്രവൎത്തകനാണു അധികം സൌകൎയ്യമുള്ളതു്. ഈ കാൎയ്യലാഭങ്ങളെ കരുതീട്ടാണ് വലിയ ഉദ്യോഗങ്ങളെ രാജിവച്ചിട്ടുപോലും പരിഷ്കൃതരാജ്യങ്ങളിൽ പലരും പത്രപ്രവൎത്തനരംഗത്തിൽ പ്രവേശിക്കുന്നതു്. ലോകത്തിൽ ഇന്നുവരെ ഉണ്ടായിട്ടുള്ള കപ്പലുകളിൽ വച്ച് ഏററവും വിശിഷ്ടമായ "ററിററാനിക്ക്" അതിന്റെ ഒന്നാമത്തെ അമേരിക്കൻയാത്രയിൽ കടലിൽ താണുപോയ കഥ വിസ്മരിക്കുന്നതായാലും, അതോടുകൂടി അന്തരിച്ചുപോയ അനേകായിരം ജനങ്ങളുടെ കൂട്ടത്തിൽ സ്ഥിതിചെയ്തിരുന്ന ഗംഭീരാശയനും വിദ്വാനുമായ സ്റ്റെഡ്ഡിന്റെ ചരിത്രം ആരാണ് നിത്യവും ഓൎക്കാത്തതു്? ബങ്കാളം ദേശത്തെ സാൎവ്വഭൌമത്വവും ഇൻഡ്യാമഹാരാജ്യത്തെ നേതാക്കന്മാരിൽ ഒരു പ്രധാനസ്ഥാനവും വഹിക്കുന്ന സുരേന്ദ്രനാഥബാനർജിയുടെ നാമം ശിലാലിഖിതംപോലെ എല്ലാ ഇൻഡ്യാക്കാരന്റേയും മനസ്സിൽ പതിഞ്ഞിരിക്കുന്നതിന്റെ രഹസ്യം അദ്ദേഹം സ്വരാജ്യത്തിനുവേണ്ടി ചെയ്ത സ്വാൎത്ഥപരിത്യാഗവും അതിനായി താൻ ഉപയോഗിച്ച "ബങ്കാളി" എന്ന ആയുധവുമാണ്. ഇൻഡ്യാക്കാരായ മിക്കവരുടേയും മുദ്രാവാക്യമായി തീൎന്നിരിക്കുന്ന സ്വയംഭരണത്തെപ്പററി പ്രസംഗിക്കുന്നതിനും, അതിന്റെ പ്രചാരത്തിനുവേണ്ടി "ന്യൂഇൻഡ്യാ" എന്നൊരു പ്രതിദിനപ്പത്രം തുടങ്ങുന്നതിനും, ശക്തിമത്തായി അതിനെ നടത്തിക്കൊണ്ടു വരവെ നമ്മുടെ മാതൃഭൂമിക്കുവേണ്ടി അനവധി കഷ്ടനഷ്ടങ്ങൾ അനുഭവിക്കുന്നതിനും, ഇടയായതുകൊണ്ടല്ലയൊ മാന്യമഹിളാരത്നമായ മിസ്സസ് "ബീസൻറിനു" ഈ ആണ്ടത്തെ ഭാരതമഹാജനസഭയുടെ അദ്ധ്യക്ഷസ്ഥാനലബ്ധിക്കു വേണ്ട പൊതുജനസഹായവും ഉണ്ടായതു്?. പത്രപ്രവൎത്തനം ശരിയായി നടത്തേണ്ടതെങ്ങിനെയാണെന്നും അപ്രകാരം ചെയ്താൽ അതിന്റെ ശക്തി അപാരമായിട്ടുള്ള ഒന്നാണെന്നും ദൃഷ്ടാന്തരൂപേണ "ഹിന്ദു", "സ്വദേശമിത്രം" എന്നീപത്രങ്ങൾ നടത്തി ദക്ഷിണ ഇൻഡ്യയിലുള്ള ജനങ്ങളെ പഠിപ്പിക്കയും അവിടെ ഇദം പ്രഥമമായി 'പൊതുജനാഭിപ്രായം' എന്നതിനെ സൃഷ്ടിക്കയും ചെയ്ത കഴിഞ്ഞുപോയ ജീ. സുബ്രഹ്മണ്യയ്യർ അവർകൾക്കു അദ്ദേഹത്തിന്റെ പേരിനെ നിലനിൎത്തുന്നതിനു ഒരു പ്രത്യേകസ്മാരകത്തിന്റെ ആവശ്യം അശേഷമില്ല. ഇങ്ങനെ പത്രപ്രവൎത്തനംകൊണ്ടു യശസ്സ്

സമ്പാദിച്ചവരും പൊതുജനപ്രീതിനേടിയവരും നമ്മുടെ ഇൻഡ്യയിൽ ധാരാളമുണ്ട്. അവരുടെ നിരന്തരപരിശ്രമം കൊണ്ടല്ലയൊ ഇൻഡ്യയ്ക്കു ഇന്നവല്ലതെങ്കിലും ഉണ്ടെന്നഭിമാനിക്കാവുന്നതു്? ഇൻഡ്യാചരിത്രനഭോമണ്ഡലത്തിൽ നിത്യശോഭയോടുകൂടി പ്രകാശിക്കുന്ന യഥാർത്ഥ സ്വരാജ്യസ്നേഹികളും രാഷ്ട്രീയനേതാക്കന്മാരും അവർതന്നെയാണ്. എന്നാൽ ഈ മഹാത്മാക്കളുടെ മാതൃകാജീവിതം നമ്മുടെ പ്രവർത്തകന്മാരെ അശേഷം ബാധിക്കുന്നില്ലയോ? ഒരു പത്രപ്രവർത്തകനു വിദ്യാഭ്യാസം, മനഃപരിഷ്കാരം, ലോകജ്ഞാനം, സ്വഭാവശ്രേഷ്ഠത ഇവകൊണ്ട് ജനങ്ങളുടെ ഇടയിൽ ഒരു വിലയും സ്ഥാനവും ഉണ്ടായിരിക്കേണ്ടതത്യാവശ്യമാണ്. ഒരു മനുഷ്യന്റെ ജോലി പത്രപ്രവർത്തനമാണെന്നു നമ്മുടെ നാട്ടുകാർ അറിയുന്നതായാൽ ആ ആളിനെപ്പറ്റി വലിയ ബഹുമാനമൊന്നും അവരുടെ മനസ്സിൽ അങ്കുരിക്കുന്നില്ലാ. പത്രപ്രവർത്തനത്തെപ്പററി ഒരു ചീത്തയായ അഭിപ്രായം നിലനിന്നുപോരുന്നതു് അതിനുള്ള ശക്തിഹീനത, ചില പത്രങ്ങളുടെ അകാലനിര്യാണം, പ്രവർത്തകന്മാരുടെ യോഗ്യതക്കുറവു് ഇത്യാദിയാലാണെന്നാണ് വിചാരിക്കേണ്ടതു്. ചില്ലറ ഭാഷാശ്ലോകങ്ങളും വൃത്തഭംഗം കൂടാതെ രചിക്കുവാനും ഗദ്യരൂപത്തിൽ കുറെ വാചകങ്ങൾ സൃഷ്ടിക്കുവാനും കഴിയുന്ന ഒരുത്തനു പത്രാധിപത്യം വഹിക്കുവാൻ വേണ്ട ഭാഷാജ്ഞാനം സമ്പാദിച്ചു എന്നൊരു മിഥ്യാബോധം ഉണ്ടാകുന്നു. ലോകജ്ഞാനവും ആത്മസംസ്കരണവും ഇല്ലാത്ത ഇക്കൂട്ടർ മാനമേറിയ പത്രപ്രവർത്തനവൃത്തിക്കു അളവററ ആക്ഷേപങ്ങളെ നിർല്ലജ്ജം വലിച്ചുവയ്ക്കുന്നുണ്ട്. ഈ നിലയ്ക്കു പത്രപ്രവർത്തനത്തിനു ഒരു സ്ഥാനം ലഭിക്കുന്നതെങ്ങനെയാണ്? കാര്യശേഷിയും യോഗ്യതയുമുള്ള അപൂർവ്വം ചിലരുണ്ടെങ്കിൽ അവരെ സഹായിക്കുന്നതിനു അനുഭവം ജനങ്ങളെ നിരോധിക്കുന്നു. സത്യസന്ധത, മനോധൈര്യം, നിഷ്പക്ഷവാദിത്വം, സ്വാർത്ഥപരിത്യാഗം, സ്ഥിരോത്സാഹം ഇവ മുൻപ്രസ്താവിക്കപ്പെട്ട സ്വഭാവവൈശിഷ്ട്യത്തിന്റെ ചിഹ്നങ്ങളാണ്. ഇവയിൽ ചിലതെല്ലാമെങ്കിലുമുള്ള ഒരുവനെ ജനങ്ങൾ തങ്ങളുടെ പ്രതിനിധിയായി വരിക്കുവാൻ മടിക്കുമെന്നു തോന്നുന്നില്ല. അവരുടെ സ്ഥിതിയെപ്പററി അനുകൂലമായ ഒരഭിപ്രായം ജനങ്ങൾക്കുണ്ടാകുന്നതായാൽ പിന്നീടു വളരെ വിഷമംകൂടാതെ കാര്യം നിർവ്വഹിക്കാവുന്നതാണ്.

നന്നായി നടത്തപ്പെടുന്ന ഒരു പത്രത്തിനു് അതിന്റെ ജോലിക്കു തക്കവണ്ണം പ്രവർത്തകന്മാരുടെ സംഖ്യ വർദ്ധിച്ചിരിക്കണം. എല്ലാ ലക്കങ്ങൾക്കും പ്രസിദ്ധീകരണത്തിനു തക്ക യോഗ്യതയുള്ള ലേഖനങ്ങളോ വിമർശനങ്ങളോ പുറത്തുനിന്നും കിട്ടാതിരിക്കാൻ ഇടയുള്ളതുകൊണ്ടു ലേഖകന്മാരെ മാത്രം ആശ്രയിച്ചിരുന്നാൽ സമയത്തിനു പത്രം പുറപ്പെട്ടില്ലെന്നും അഥവാ, പുറത്തു വരുന്നതായിരുന്നാൽ തന്നെ ഉപയുക്തങ്ങളായ ഭാഗങ്ങൾ വളരെ ചുരുക്കമായിപ്പോയെന്നും വരാവുന്നതാണ്. ഇംഗ്ലീഷു പ്രതിദിനപത്രികളിൽ നിന്നും അസംഖ്യം സംഗതികളെ പഠിക്കേണ്ടതായിട്ടുണ്ട്. ഇവയിൽ ഉപയുക്തമെന്നു തോന്നുന്നവയെ മുറയ്ക്കു ഭാഷാന്തരപ്പെടുത്തി പ്രസിദ്ധപ്പെടുത്തുന്നതായാൽ ജനങ്ങൾക്കെല്ലാം ഒരുപോലെ ഗുണകരമായിട്ടുള്ളതാണ്. വിശിഷ്യ, മലയാളഭാഷയിൽ ഒരു പ്രതിദിനപത്രത്തിനു തക്ക വ്യാപ്തിയില്ലെന്നുള്ള ദോഷത്തെ ഏതാണ്ടു പരിഹരിക്കണമെന്നാണ് തോന്നുന്നതു്. പ്രൗഢങ്ങളായ ലേഖനങ്ങളും വിജ്ഞാനപ്രദങ്ങളായ ഉപന്യാസങ്ങളും എഴുതി അയയ്ക്കുന്നവർക്കു തക്ക പ്രതിഫലം കൊടുക്കുന്ന ഏർപ്പാടു് നമ്മുടെ നാട്ടിനെ സംബന്ധിച്ചിടത്തോളം വേണ്ടപോലെ നടപ്പിൽ വന്നിട്ടില്ല. പാശ്ചാത്യരാജ്യങ്ങളിലും, ഇൻഡ്യയിൽതന്നെ പല പ്രധാന പട്ടണങ്ങളിലും ഇങ്ങനെ കിട്ടുന്ന ആദായംകൊണ്ടു വളരെ ജനങ്ങൾ ജീവസന്ധാരണം ചെയ്യുന്നുണ്ട്. ഈ ഏർപ്പാടുമൂലം മാസികകൾക്കും പത്രങ്ങൾക്കും വിശിഷ്ടതങ്ങളേയും നവീനാശയങ്ങളേയും ജനതതിക്കു പ്രദാനം ചെയ്യാൻ സാധിക്കുന്നതാണ്.

മലയാളഭാഷയിൽ പത്രങ്ങൾ ഉണ്ടോ എന്നു പരദേശീയരായ ചില ദ്രാവിഡർ എന്നോടുതന്നെ ചോദിച്ചിട്ടുണ്ട്. നമ്മുടെ പത്രങ്ങളുടെ ശക്തിയും പ്രചാരവും ഗണനീയമായ നിലയെ പ്രാപിച്ചിരുന്നു എങ്കിൽ ഈ അവമാനത്തിനിടവരികയില്ലായിരുന്നു. ഇൻഡ്യയെ പൊതുവേ ബാധിക്കുന്ന രാഷ്ട്രീയസംഗതികളെപ്പററി തിരുവിതാംകൂറുകാർക്കു യാതൊരു ഔൽസുക്യവും ഇല്ലാതിരിക്കുന്നതിനു പല കാരണങ്ങളുണ്ടെങ്കിലും, നമ്മുടെ പത്രങ്ങൾക്കു അവയെ പ്രതിവാദിക്കുന്നതിനുള്ള ശേഷിക്കുറവും തന്മൂലം സാധാരണന്മാർക്കു ആ വിഷയങ്ങളെക്കുറിച്ചു ഉണ്ടായിത്തീർന്നിരിക്കുന്ന അന്ധജ്ഞാനവും അപ്രധാനങ്ങളല്ല. തിരുവിതാംകൂർ ഒരു നാട്ടുരാജ്യമാണ്, അവിടുത്തെ ജനങ്ങൾ ബ്രിട്ടീഷുപ്രജകൾ തന്നെ അല്ലാ; ഇപ്പോൾ ഇൻഡ്യയിൽ നടക്കുന്ന പല കാര്യങ്ങളിലും ഇക്കൂട്ടർ പ്രവേശിക്കേണ്ട ആവശ്യമില്ല; എന്നെല്ലാം വാദിക്കുന്ന പല സ്നേഹിതന്മാരേയും സമാധാനപ്പെടുത്തുന്നതിനുള്ള അവസരം ഇതല്ലാത്തതുകൊണ്ടു അതിനെപ്പററി വിസ്താരമായി ഒന്നും പറയണമെന്നുദ്ദേശിക്കുന്നില്ല. ഒരു വലിയ ശരീരത്തിന്റെ പല അവയവങ്ങൾപോലെയാണ് ഒരു സാമ്രാജ്യത്തിലെ ഭാഗങ്ങൾ എന്നു ഇക്കൂട്ടർ മനസ്സിലാക്കുന്നതായാൽ മതിയാകുന്നതാണ്.

പത്രധർമ്മത്തെ വിട്ടു തീരെ ഗൌരവമില്ലാതെയുള്ള പ്രവൃത്തികളിൽ പ്രവേശിച്ചു ജനങ്ങളുടെ ഇടയിൽ വർഗ്ഗമത്സരത്തേയും ജാതിസ്പർദ്ധയേയും ജനിപ്പിക്കുന്നതിനു ചില പത്രങ്ങൾ പുറപ്പെടുന്നതു എത്രയോ ചീത്തയായിട്ടുള്ളതാണ്. സേവപറഞ്ഞു മാത്രം കാലംകഴിച്ചുകൂട്ടുന്ന ഒരു പത്രംകൊണ്ടു എന്തുപയോഗമാണ് രാജ്യത്തിനും ജനങ്ങൾക്കും ഉണ്ടാകുന്നതു്? അഥവാ, ഉദ്യോഗസ്ഥന്മാരുടെ അക്രമങ്ങളേയോ ഗവമെന്റിന്റെ അനീതിയേയോ പരാമർശിച്ചു് വല്ലതെങ്കിലും സൂചിപ്പിക്കുന്നുണ്ടെങ്കിൽ അതു് ഒരുത്തർക്കും മനസ്സിലാകാത്തവിധത്തിൽ ചില ഉപായപ്രയോഗങ്ങൾകൊണ്ടു മാത്രമാണ്. ഗൂഢാർത്ഥപ്രയോഗങ്ങൾമൂലം കാര്യഗൌരവം മനസ്സിലാക്കുന്നതിനു ജനങ്ങളൊ വേണ്ടവണ്ണം പ്രവർത്തിക്കുന്നതിനധികാരികളൊ ശക്തരാകുന്നില്ല. പത്രപ്രവർത്തനം അതിന്റെ ഉൽകൃഷ്ടസ്ഥാനത്തെ പ്രാപിച്ചിരിക്കുന്ന ഇരുപതാംനൂററാണ്ടിൽ വേറൊരു പ്രദേശത്തും ഇപ്രകാരം എഴുതേണ്ട ആവശ്യം ഉണ്ടെന്നും തോന്നുന്നില്ലാ. കേവലം കിംവദന്തിയെ മാത്രം അടിസ്ഥാനപ്പെടുത്തി തക്കതായ ലക്ഷ്യങ്ങൾ കൂടാതെ അഭിപ്രായങ്ങൾ എഴുതുന്നവർക്കു് കാര്യം തുറന്നുപറയുന്നതിനുള്ള ധൈര്യവും ഉണ്ടായില്ലെന്നു വന്നേക്കാം.

വർത്തമാനപത്രപ്രവർത്തനത്തെ സംബന്ധിച്ച ഗവമെന്റിന്റെ ഇപ്പോഴത്തെ നയം ചില്ലറ ദോഷങ്ങളെ ചെയ്യാ

തിരിക്കുന്നില്ല. ബ്രിട്ടീഷുരാജ്യങ്ങളിൽ പ്രസ്സാക്റ്റു മുതലായവ മൂലം പ്രവൃത്തനത്തിന്റെ സ്വാതന്ത്ര്യം കുറഞ്ഞൊന്നു തടയപ്പെട്ടിട്ടുണ്ടെന്നു ഇംഗ്ലീഷു വർത്തമാനപ്പത്രങ്ങളിൽ നിന്നും നാം അറിയുന്നു. നമ്മുടെ രാജ്യത്തിൽ സ്വാതന്ത്ര്യപ്രവൃത്തനത്തിനു പ്രതിബന്ധങ്ങളായി തീർന്നിരിക്കുന്ന ചട്ടങ്ങൾ വളരെയില്ലെങ്കിലും ഇവിടത്തെ അവസ്ഥ മറ്റേതിനേക്കാൾ കഷ്ടതരമായിട്ടുള്ളതാണെന്നു താരതമ്യംകൊണ്ടു മനസ്സിലാക്കാം. ഈ കാര്യത്തിൽ ഗവർമ്മെന്റിന്റെ നയം കുറച്ചുകൂടി ആദരണീയമാണെങ്കിൽ പത്രപ്രവൃത്തനരീതി ഒരു തരത്തിൽ ആശ്വാസകരമായിരുന്നേനെ.

പൊതുജനാഭിപ്രായവും വർത്തമാനപ്പത്രങ്ങളും തമ്മിൽ വലിയ ബന്ധമുണ്ടെന്നു മുൻപ്രസ്താവിച്ച ഭാഗങ്ങളിൽ നിന്നും പ്രത്യക്ഷമായില്ലേ? വിലയേറിയ ഈ പൊതുജനാഭിപ്രായം തിരുവിതാംകൂറിൽ അതിന്റെ അഭാവം കൊണ്ടാണ് വിളങ്ങുന്നത്. അതിനുള്ള കാരണങ്ങൾ എന്തുതന്നെയായിരുന്നാലും അവയെ പരിഹരിക്കുന്നതിനുള്ള ചുമതലയും ശക്തിയും പത്രപ്രവൃത്തകന്മാരിലാണ് പ്രധാനമായി സ്ഥിതിചെയ്യുന്നത്. ജനങ്ങളെ പൊതുവെ ബാധിക്കുന്ന പലസംഗതികളും അവരുടെ അഭിപ്രായഗതി അനുസരിച്ചാണല്ലൊ തീരുമാനപ്പെടുത്തേണ്ടതു. പ്രജാവിഭാഗങ്ങൾ ഏതെല്ലാം വിധത്തിലാണ് തങ്ങളുടെ ഭാരങ്ങളെ നിറവേറ്റേണ്ടതെന്നു ഗ്രഹിക്കാതെ ഇന്നും നമ്മുടെ നാട്ടിൽ കലഹത്തേയും മത്സരത്തേയും വൾപ്പിച്ചു കൊണ്ടിരിക്കയാണ്. ഒരേസമുദായത്തിൽ പെട്ട രണ്ടു നേതാക്കന്മാരുണ്ടെങ്കിൽ, അവർ തമ്മിലുള്ള സ്വകാര്യവൈരം മൂലം സമുദായത്തെ തന്നെ രണ്ടായി ഭിന്നിപ്പിക്കുന്നതിനു അവർ മടിക്കുന്നില്ല. ജനപ്രതിനിധിസ്ഥാനം വഹിക്കുന്നതിനു ശേഷിയും സൌകര്യവുമുള്ള ആളുകൾക്കു സ്വാർത്ഥം എന്നല്ലാതെ മറ്റൊന്നിനേപ്പററിയും ചിന്തയുമില്ല. പൊതുഗുണത്തിനെന്ന വ്യാജേന ഇക്കൂട്ടർ എന്തിനെങ്കിലും ഒരുമ്പെടുന്നതായാൽ അതു അവരുടെ സ്വകാര്യലാഭത്തെ മാത്രം ഉദ്ദേശിച്ചു ആയിരിക്കുന്നതും കാര്യസിദ്ധിക്കു ശേഷം കൂസൽകൂടാതെ അവർ പിന്നോക്കം മാറുന്നതും ആണ്. പൊതുജനാഭിപ്രായരൂപീകരണത്തിൽ ജനങ്ങളും നേതാക്കന്മാരും ഏതുവിധം പ്രവൃത്തിക്കേണമെന്നു പഠിപ്പിക്കുക, അതിനെ ശരിയായി വിനിയോഗിക്കുന്നതായാൽ അതുമൂലം ഇപ്പോൾ ദുസ്സാദ്ധ്യങ്ങളെന്നു വിചാരിച്ചുപോരുന്ന പല കാര്യങ്ങളേയും നിഷ്പ്രയാസം നിറവേറ്റാവുന്നതാണെന്നു പ്രസംഗിക്കുക, താലൂക്കുകൾതോറും പൊതുജനസ്ഥാപനങ്ങളെ ഏർപ്പെടുത്തുക, യഥാവസരം പൊതുജനഹിതത്തെ ഗവർമ്മെണ്ടിനെ അറിയിക്കുക ഇവയെ എല്ലാം ചെയ്യുന്നതായാൽ തിരുവിതാംകൂറിലെ താല്ക്കാലികാവസ്ഥയ്ക്കു മാറ്റം സംഭവിക്കുന്നതാണെന്നു ആശിക്കാം. പത്രപ്രവൃത്തകന്മാർക്കും പത്രങ്ങൾക്കും ഇക്കാര്യത്തിൽ വലിയൊരു ഭാഗം ചെയ്യാനുണ്ടെന്നു അവർ ധരിക്കേണ്ടതാണെന്നു മാത്രമേ പറവാനുള്ളൂ.

---

## ജപ്പാനിലെ വിദ്യാഭ്യാസരീതികൾ.

(കുമരകം എം. എൻ. ദാമോദരൻനായർ.)

ആഫീസുകളിലോ വാണിജ്യശാലകളിലോ പ്രവേശിച്ച ശേഷം തിരികെ വരുന്ന ഒരാൾക്കു, തന്റെ വണ്ടിക്കാരൻ വണ്ടിയുടെ അടുത്തിരുന്നു വർത്തമാനപ്പത്രം വായിക്കുന്നതു കാണാം. ഏഷ്യയുടെ നാനാഭാഗങ്ങളിലും വർത്തമാനപ്പത്രങ്ങൾ പ്രസിദ്ധീകരിക്കുന്നുണ്ടെങ്കിലും അവയുടെ വരിസംഖ്യ സാധാരണന്മാർക്കു വാങ്ങാൻ പാടില്ലാത്തവിധം അത്ര അധികമാണ്. എന്നാൽ ആ വിഷയത്തിൽ പത്രപ്രവൃത്തകന്മാരെ കുററംപറയുവാനും നിവൃത്തിയില്ല. പൌരസ്ത്യരാജ്യങ്ങളിൽ വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരുടെ തുക തുലോം ചുരുക്കമാണ്. ഇക്കാരണത്താൽ പത്രപ്രസിദ്ധീകരണകർത്താക്കൾക്കു തങ്ങളുടെ കൃത്യത്തെ ശരിയായും ഭംഗിയായും നിറവേററണമെങ്കിൽ വരിസംഖ്യ വർദ്ധിപ്പിക്കാതെ തരമില്ല. ജപ്പാനിലെ സർവ്വസംഗതികളും ഇൻഡ്യയുടേതിൽ നിന്നു കേവലം വ്യത്യാസപ്പെട്ടിരിക്കുന്നു. അവിടത്തെ ജനങ്ങളിൽ ഭൂരിപക്ഷവും എഴുതുന്നതിനും വായിക്കുന്നതിനും പരിചയമുള്ളവരും പത്രവായനയിൽ ഉത്സുകന്മാരും ആകയാൽ ചുരുങ്ങിയ വരിസംഖ്യയോടുകൂടി വളരെ വർത്തമാനപ്പത്രങ്ങൾ പുറപ്പെടുവിക്കാൻ സാധിക്കും.

ഏവംവിധങ്ങളായ പ്രത്യക്ഷവ്യത്യാസങ്ങൾക്കു കാരണം, ജനങ്ങൾക്കു പ്രശസ്തവും പ്രായോഗികവുമായ വിദ്യാഭ്യാസം നൽകണമെന്നുള്ള ഗവർമ്മെന്റിന്റെ ആഗ്രഹമാണ്. ഗവർമ്മെന്റുകണക്കുപ്രകാരം, ഓരോ ചെറിയ ഗ്രാമങ്ങളിൽ പോലും ഈരണ്ടു താഴ്ന്നതരം പാഠശാലകൾ ഉള്ളതായിട്ടാണ് കാണുന്നതു. ഗവർമ്മെന്റിന്റെ ഇപ്രകാരമുള്ള ഉത്സാഹപൂർണ്ണങ്ങളായ ഉദ്ദേശങ്ങളെ മാതാപിതാക്കന്മാർ ശരിയായി വിനിയോഗിക്കാതെ ഇരുന്നാൽ സർവ്വഗുണങ്ങളും നിഷ്ഫലമാകുന്നതല്ലയോ? അവിടെ നിർബന്ധവിദ്യാഭ്യാസനിയമം നടപ്പിൽ വരുത്തിയിട്ടുണ്ടു. തന്മൂലം ജപ്പാനിലുള്ള ജനങ്ങളിൽ നൂററിനു തൊണ്ണൂററിമൂന്നുപേരും പാഠശാലയിൽ ഹാജരാകുന്നുണ്ടു. ശേഷമുള്ളവർ കായികമായ ദൌർബല്യംകൊണ്ടും ദാരിദ്ര്യംകൊണ്ടുമാണ് വിദ്യാഭ്യാസം ചെയ്യാതിരിക്കുന്നതു.

ജപ്പാൻരാജ്യത്തെ ഏഷ്യയിലുള്ള മററു രാജ്യങ്ങളുമായി താരതമ്യവിവേചനം ചെയ്യുന്നതിനേക്കാൾ ഉത്തമം, വിദ്യാഭ്യാസവിഷയത്തിൽ രണ്ടാമതായി നില്ക്കുന്ന ഇൻഡ്യയുമായി താരതമ്യപ്പെടുത്തുകയാണ്. ഭാരതഭൂമിയെ സംബന്ധിച്ചിടത്തോളം ൭-ൽ നാലുഗ്രാമങ്ങളും ഒരു വിദ്യാലയംപോലുമില്ലാത്തതാണ്. ൧൦൦-ൽ പത്തുവീതം ആൺകുട്ടികളും ഏകദേശം ഒന്നുവീതം പെൺകുട്ടികളും മാത്രമാണത്രെ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരായിട്ടുള്ളതു. ചുരുക്കിപ്പറഞ്ഞാൽ വിദ്യാലയത്തിൽ പോകാൻ പ്രായവും സൌകര്യവുമുള്ളവരിൽ എത്രയോ ചുരുങ്ങിയ ഒരു ഭാഗം മാത്രമേ അപ്രകാരം പ്രവർത്തിക്കുന്നുള്ളൂ. ജപ്പാനിൽ ആകെയുള്ള അഞ്ചുകോടി ജനങ്ങൾക്കായി ൫൦ ലക്ഷം പവൻ വിദ്യാസമ്പാദനം എന്ന ഒരൊററ ആവശ്യത്തിനു മാത്രം വിനിയോഗിക്കുന്നു. എന്നാൽ ബ്രിട്ടീഷ് ഇൻഡ്യയിലാകട്ടെ ൩൦ കോടി ജനങ്ങൾക്കു പ്രസ്തുത ആവശ്യത്തിലേക്കു ൨൦ ലക്ഷം പവൻ മാത്രമാണ് ചെലവുചെയ്യുന്നതു. ജപ്പാനിലെ വിദ്യാഭ്യാസാഭിവൃദ്ധിക്കുവേണ്ടി പ്രയത്നിക്കുന്നതു ഗവർമ്മെന്റുതന്നെയാണ്.

ജപ്പാനിൽ ഇദംപ്രഥമമായി ഒരു വിദ്യാശാല ഏർപ്പെടുത്തിയതും വിദ്യാഭ്യാസഡിപ്പാർട്ടുമെന്റു ആരംഭിച്ചതും ൧൮൭൨-ൽ ആണ്. അനന്തരം, ഓരോകുടുംബത്തിലുമുള്ള സ്ത്രീ പുരുഷന്മാർ വിദ്യാവിഹീനന്മാരായിരിക്കരുതെന്നു വി

ഉംബരം പ്രസിദ്ധപ്പെടുത്തി. ഈ നിശ്ചയം നടപ്പിൽ വരുത്തുവാൻ ഭാണിയരും ഭരണകർത്താക്കളും ഉത്സാഹപൂർവം പ്രയത്നിച്ചു.

വിദ്യാഭ്യാസത്തിനു കൂടുതൽ പ്രചാരമുണ്ടായതു് ൧൮൯൪-൧൮൯൫ എന്നീ കൊല്ലങ്ങളിൽ നടത്തിയ ചൈനാ ജപ്പാൻ യുദ്ധം മുഖേനയാണു്. ജപ്പാൻറെ നൈസർഗ്ഗികമായ ധൈര്യത്താൽ യുദ്ധത്തിൽ വിജയം പ്രാപിക്കുകയും തന്മൂലം തനിക്കും നാട്ടിനും കീർത്തിയും ഐശ്വര്യവും സമ്പാദിക്കുകയുംചെയ്തു. അതുമുതൽ ജപ്പാൻ സർവലോകരുടേയും ശ്രദ്ധയ്ക്കു വിഷയീഭവിച്ചു. ജപ്പാൻകാരായ എല്ലാ ആളുകളുടേയും ഇടയിൽ യുദ്ധാസക്തി വർദ്ധിക്കുകയും അന്നു മുതൽ രാജ്യാഭിവൃദ്ധിക്കു് സ്വാതന്ത്ര്യം പ്രവർത്തിക്കുകയുംചെയ്തു. ജപ്പാനിൽ നിന്നും വളരെപ്പേർ പാശ്ചാത്യരാജ്യങ്ങളിൽ പോയി അവിടുത്തെ വിദ്യാഭ്യാസസമ്പ്രദായങ്ങളെ മനസ്സിലാക്കീട്ടുണ്ടു്. അതിനാൽ ആവക പരിഷ്കാരങ്ങളെ രാജ്യസ്ഥിതിക്കും കാലഗതിക്കും അനുയോജ്യമായ വിധത്തിൽ രൂപപ്പെടുത്തി സ്വീകരിക്കാൻ വളരെ സൌകര്യമായിരിക്കുന്നു. പള്ളിക്കൂടങ്ങളും, മഹാപാഠശാലകളും, സർവ്വകലാശാലകളും ഇവ രാജ്യത്തിൻറെ നാനാഭാഗങ്ങളിലും സമൃദ്ധിയായിട്ടുണ്ടു്. വിദ്യാപ്രചരണത്തിനുവേണ്ടി ഗവമ്മെൻറു് വളരെ പണം ചെലവുചെയ്തു വരുന്നു. ധർമ്മവിദ്യാലയങ്ങളും സ്ഥാപിക്കുക, ജനങ്ങളും പണിയിക്കുന്ന വിദ്യാലയക്കെട്ടിടങ്ങൾക്കു് ധനസഹായം ചെയ്യുക മുതലായവയും ഗവമ്മെൻറു ചെയ്തുവരുന്നുണ്ടു്.

ജപ്പാനിലെ ബാലികാബാലന്മാരുടെ വിദ്യാഭ്യാസം വിനോദമാർഗ്ഗേണ വിദുഷികളായ യോഷകളാൽ ആരംഭിക്കപ്പെടുന്നു. മൂന്നാംവയസ്സിനും ആറുവയസ്സിനും മദ്ധ്യേ പ്രായമുള്ള എല്ലാക്കുട്ടികളും ഹാജരാകുകയും സാധാരണ വിദ്യാലയങ്ങളിൽ കണ്ടുവരാവുന്ന നിയമങ്ങളെ അതിലംഘിച്ചു് സാന്മാർഗ്ഗികവും സന്തോഷസംപൂർണ്ണവുമായി സമയത്തെ വ്യയം ചെയ്യുകയും ചെയ്യുന്നു. ൧൮൭൦-മുതൽ പ്രാഥമികവിദ്യാഭ്യാസം നിബന്ധിതമാക്കുവാൻ ശ്രമിക്കുകയും ൧൯൦൦-ൽ ഫീസ്സില്ലാതെ ആക്കിത്തീർക്കുകയും ചെയ്തു. ഇപ്പോൾ ജപ്പാനിൽ മടിയന്മാരായി ഒരുത്തരുമില്ലെന്നാണു് പലരും അഭിപ്രായപ്പെട്ടിരിക്കുന്നതു്. എല്ലാത്തരം കുട്ടികളും ഉത്സാഹപൂർവ്വം വിദ്യാലയങ്ങളിൽ ഹാജരായി അഭ്യസിക്കുന്നു. ആറുവയസ്സിൽ അധികം പ്രായമുള്ള കുട്ടികൾ സാധാരണമെന്നും ഉയർന്നതരമെന്നും പറയുന്ന രണ്ടുതരം ഗ്രേഡുകളിൽക്കൂടി കടന്നുപോകേണ്ടതായിട്ടുണ്ടു്. ഓരോ ഗ്രേഡിലും നന്നാലുവർഷം വീതം പഠിക്കേണ്ടിയിരിക്കുന്നു. പ്രാഥമികപാഠശാലകളിൽ ബാലികാബാലന്മാർക്കൊരുപോലെ പ്രവേശനമനുവദിച്ചിട്ടുണ്ടെന്ന സംഗതി നമ്മുടെ നാട്ടിലെ വിദ്യാഭ്യാസഭരണകർത്താക്കളുടെ ശ്രദ്ധയ്ക്കു വിഷയീഭവിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഇപ്പോൾ ൨൫൦൦൦-ൽ പരം പ്രാഥമികപാഠശാലകൾ ഗവമ്മേൻറു ചെലവിൽ നടത്തിവരുന്നുണ്ടു്. ഇതിൽ പഠിക്കുന്ന വിദ്യാർത്ഥികളുടെ തുക ൬൦൦൦൦൦൦-ൽ പരമാണു്. ജപ്പാനിൽ ൨൫൦ ൽ അധികം മിഡിൽസ്‌ക്കൂളുകൾ ഉണ്ടു്. ഇവിടെ പഠിക്കാനുള്ള കാലം മൂന്നുവർഷമാകുന്നു. നൂറിനു് രണ്ടുപേർ മാത്രമേ തങ്ങളുടെ വിദ്യാഭ്യാസം മിഡിൽസ്‌ക്കൂൾ ക്ലാസുകളിലേക്കു തുടരുന്നുള്ളു. മിഡിൽസ്‌ക്കൂളുകളിൽ നിന്നും കോളേജ് വിദ്യാഭ്യാസം സമ്പാദിക്കുന്നവർ പത്തുശതമാനമാണു്. ഉയർന്നതരംവിദ്യാഭ്യാസത്തിനു ശ്രമിക്കാത്തവർ കൃഷി, കച്ചവടം, കൈത്തൊഴിൽ മുതലായവയിൽ ഏതെങ്കിലുമൊന്നിൽ പ്രവേശിക്കുന്നു.

ജപ്പാനിലുള്ള സ്ത്രീകളുടെ ഉയർന്നതരം വിദ്യാഭ്യാസത്തിനുവേണ്ടി പല വിധമായ സൌകര്യാതിശയങ്ങളും ചെയ്തിട്ടുണ്ടു്. ഏകദേശം നൂറോളം ബാലികാഹൈസ്ക്കൂളുകൾ നടത്തി വരുന്നതുതന്നെ ഇതിനു ദൃഷ്ടാന്തമാണു്. ഇതുകൂടാതെ ജനങ്ങൾ തന്നെ പല സ്ക്കൂളുകൾ നടത്തിവരുന്നു. ഈ ഹൈസ്ക്കൂളുകളിൽനിന്നും ഉയർന്നതരം വിദ്യാഭ്യാസത്തിനുവേണ്ടി, ടോക്കിയോയിൽ സ്ത്രീകളുടെ പ്രത്യേക ആവശ്യത്തിലേക്കു് സ്ഥാപിച്ചിട്ടുള്ള സർവകലാശാലയിലേക്കു പോകുന്നു. ടോക്കിയോയിൽ പുരുഷന്മാരുടെ ഉയർന്നതരം വിദ്യാഭ്യാസത്തിനായി ഗവമ്മെൻറും മിഷണറിമാരും പല സർവ്വകലാശാലകളും നടത്തിവരുന്നുണ്ടു്.

ബാലികാബാലന്മാരുടെ വിദ്യാഭ്യാസത്തിനായി നിശ്ചയിച്ചിട്ടുള്ള വിദ്യാലയങ്ങൾ കൂടാതെ ഓരോ ഡിപ്പാർട്ടുമെൻറിലുമുള്ള ഉദ്യോഗസ്ഥന്മാർക്കും പഠിക്കുന്നതിനായി പ്രത്യേകം പ്രത്യേകം സ്ഥാപനങ്ങളുമുണ്ടു്. പോലിസ്സ്, ടെലിഗ്രാഫ്, റയിൽവെ മുതലായി എല്ലാ ഡിപ്പാർട്ടുമെൻറിലുള്ളവരും ഈ സ്ഥാപനങ്ങളിൽ പഠിച്ചുവരുന്നു. ഒരു വിദ്യാർത്ഥി, താൻ ഭാവിയിൽ സ്വീകരിക്കാൻ പോകുന്ന തൊഴിലിനെപ്പറ്റിയുള്ള സകല വിവരങ്ങളും അറിഞ്ഞിരിക്കണമെന്നാണു് നിയമം. ഉദാഹരണമായി ഒരു റയിൽവെ ഉദ്യോഗസ്ഥനേത്തന്നെ ഉന്നയിക്കാം. തീവണ്ടി ഓടിക്ക, നന്നാക്കുക, മരിക്കുക മുതലായ എല്ലാ ജോലികളും പരിശീലിച്ചാൽ മാത്രമേ ഒരു ചെറിയ ഉദ്യോഗം ലഭിക്കുകയുള്ളു. ഒരുവനു് ഒരു ജോലി കിട്ടണമെങ്കിൽ, താൻ സ്വീകരിക്കാൻ പോകുന്ന തൊഴിലിൽ പ്രത്യേക സാമർത്ഥ്യമുണ്ടായിരിക്കണമെന്നു് നിർബന്ധമുണ്ടു്. ശുപാർശ അവിടെ തീരെ ഇല്ല. ഉദ്യോഗസംബന്ധമായിട്ടോ, സാങ്കേതികസംബന്ധമായിട്ടോ, സാഹിത്യസംബന്ധമായിട്ടോ ഉള്ള ജ്ഞാനസമ്പത്തിനെ പ്രദാനം ചെയ്യുന്ന ഏതുതരം പാഠശാലയായാലും അവിടെ മതസംബന്ധമായ അഭ്യാസം നടത്തുന്നതല്ല. ഇതരമതങ്ങളോടു് അവർ വളരെ അനുഭാവം പ്രദർശിപ്പിക്കാറുണ്ടെങ്കിലും, കാതോലിക്കു് മിഷ്യനറിമാർ ഒരുകാലത്തു് ഗവമ്മെൻറുമായി പിണങ്ങിയതിനാൽ ആ വിരോധത്തെ പലരും വെറുക്കുന്നു. ഇൻഡ്യയിലെ ബുദ്ധമതം, ചൈനയിലെ കൊൺഫ്യൂഷ്യനിസം, എന്നീ മതങ്ങൾ വളരെ ഐക്യത്തിലാണു് കഴിഞ്ഞുവരുന്നതു്. ഏഷ്യയുടെ മററു ഭാഗങ്ങളിലെ ഭാവിശ്രേയസ്സിനെ തടഞ്ഞിരിക്കുന്നതുപോലെ, ജപ്പാൻ രാജ്യത്തിൻറെ അഭിവൃദ്ധിക്കു് മതം ഒരു തടസ്സമായിത്തീർന്നിട്ടില്ല. അവിടുത്തെ പ്രധാന മന്ത്രിയായിരുന്ന കൌണ്ടു് ഓക്കുമാ ഇതിനേസംബന്ധിച്ചു് ഇപ്രകാരം പറഞ്ഞിരിക്കുന്നു. "ഇൻഡ്യയുടെ അധഃപതനത്തിൻറെ പ്രധാനകാരണം ജാതിവ്യത്യാസമാണു്. ദൈവസഹായത്താൽ ഈ രാജ്യത്തിൽ ആ ബാധ വളരെ അപൂർവമാണു്. ഇൻഡ്യയിൽ ജാതിവ്യത്യാസം പ്രബലപ്പെട്ടിരിക്കുന്നിടത്തോളം കാലം ജപ്പാനേപ്പോലെ അഭിവൃദ്ധി ഉണ്ടാകുന്നതല്ല." ഈ അഭിപ്രായം തന്നെയാണു് പലരും പലപ്രകാരത്തിൽ പലപ്പോഴും പറഞ്ഞിട്ടുള്ളതു്.

മതാഭ്യസനം ഗവമ്മെൻറു പാഠശാലകളിൽ നിന്നും ലഭിക്കുവാൻ നിവൃത്തിയില്ലെങ്കിലും, തന്മൂലം കുട്ടികൾക്കു യാ

തൊരു ന്യൂനതയുണ്ടാകരുതെന്നു കരുതി രക്ഷകര്‍ത്താക്കന്മാര്‍ വേണ്ടതു പ്രവര്‍ത്തിക്കുന്നുണ്ട്. ഇപ്പോഴത്തെ ജപ്പാന്‍വിദ്യാലയങ്ങളിലുള്ള പാഠ്യരീതിയുടെ പരിഷ്കരണം കൊണ്ടും ആചാരവിശേഷം കൊണ്ടും ഈ ന്യൂനതയെ പരിഹരിക്കുന്നു. സന്മാര്‍ഗ്ഗവിദ്യാഭ്യാസം സകലര്‍ക്കും നല്‍കണമെന്നാണ് ഗവമ്മെന്‍റിന്‍റെ നയം. സ്ത്രീപുരുഷഭേദമെന്യെ സകല ജനങ്ങളും തങ്ങളുടെ രാജ്യത്തോടും സമുദായത്തോടും കുടുംബത്തോടും എന്നുമാത്രമല്ലാ, ഓരോരുത്തരോടുമുള്ള ചുമതലകളെ ശരിയായവിധത്തില്‍ നിര്‍വഹിക്കുന്നതിന് പ്രാപ്തന്മാരായിരിക്കണമെന്നാണു നിര്‍ബന്ധമായനിശ്ചയമുള്ളതു്. ഗവമ്മെന്‍റു്, ഈ തത്വമനുസരിച്ചുള്ള വിദ്യാദാനമാണ് ചെയ്തുവരുന്നതെന്ന സംഗതി പ്രത്യേകം സ്മര്‍ത്തവ്യമാണ്. ജപ്പാന്‍ ചക്രവര്‍ത്തി സ്വപ്രജകളുടെ നന്മയെ ഉദ്ദേശമാക്കി പലപ്പോഴും വിളംബരങ്ങള്‍ പ്രസിദ്ധപ്പെടുത്താറുണ്ട്. അവയില്‍ ചില ഭാഗങ്ങള്‍ താഴെ കുറിക്കുന്നു.

൧) എന്‍റെ പ്രജകളെല്ലാവരും അവരവരുടെ മാതാപിതാക്കന്മാരോടുള്ള ധര്‍മ്മത്തെ ശരിയായി നിറവേററണമെന്ന് നാം ആഗ്രഹിക്കുന്നു. നിങ്ങള്‍ സഹോദരീസഹോദരന്മാരോടു വളരെ സ്നേഹമുള്ളവരായിരിക്കണം. ഭായ്യാഭത്താക്കന്മാരെപ്പോലെയുള്ള സ്നേഹത്തോടും സന്തോഷത്തോടും കൂടി ജീവിക്കുകയും സ്നേഹിതന്മാരോടു സത്യമായി പെരുമാറുകയും ചെയ്യേണ്ടതാകുന്നു.

൨) നിങ്ങള്‍ ആത്മസംയമനവും എല്ലാ സംഗതികളും ശരിയായ വിധത്തില്‍ പെരുമാറേണ്ട രീതിയും മനസ്സിലാക്കുക.

൩) പരോപകാരശീലം നിങ്ങളിലെല്ലാവരിലും ഉല്‍പ്പാദിപ്പിക്കുക.

൪) ഓരോരുത്തരും തങ്ങളുടെ വിദ്യാധനത്തെ അഭിവൃദ്ധിപ്പെടുത്തുകയും നമ്മെ എന്തിനായി ദൈവം സൃഷ്ടിച്ചിരിക്കുന്നുവെന്നറിഞ്ഞു തദനുസരണം പ്രവൃത്തിക്കാന്‍ യഥാശക്തി യത്നിക്കുകയും ബുദ്ധിയെ വികസിപ്പിക്കുകയും സന്മാര്‍ഗ്ഗത്തെ പരിശീലിക്കുകയും ചെയ്യുക.

൫) കഴിയുന്നിടത്തോളം സ്വാത്ഥപരിത്യാഗത്തോടുകൂടി പ്രവൃത്തിക്കുകയും ലോകത്തെ നമ്മുടെ ഓരോ വക ധൈയ്യപ്രവൃത്തികളെക്കൊണ്ടു ശോഭിപ്പിക്കുകയും ചെയ്യണം.

൬) ഗവമ്മെന്‍റിനെ സഹായിക്കുകയും ഗവമ്മെന്‍റു ചട്ടങ്ങളെ അനുസരിക്കുകയും ചെയ്യുക.

൭) രാജ്യത്തില്‍ എന്തെങ്കിലും ക്ഷോഭം ഉണ്ടാകുന്നതായാല്‍ നിങ്ങള്‍ ക്ഷണത്തില്‍ യുദ്ധത്തില്‍ ചേന്ന് നിങ്ങളുടെ ധൈയ്യത്തെ പ്രകടിപ്പിക്കുകയും ഗവമ്മെന്‍റിനെ സഹായിച്ച് അവരുടെ നയത്തെ പരിപാലിക്കുകയും ചെയ്യേണ്ടതു അത്യന്താപേക്ഷിതമാകുന്നു.

൮) ഈ ഉത്തമഗുണങ്ങള്‍ കൊണ്ടു് നിങ്ങള്‍ എന്‍റെ അനുസരണമുള്ള പ്രജകളും ആദര്‍ശയോഗ്യന്മാരായ പൌരശ്രേഷ്ഠന്മാരും ആണെന്നു സകല ലോകരേയും മനസ്സിലാക്കുകയും നിങ്ങള്‍ നമ്മുടെ ഭാവി പൌരന്മാരുടെ മാര്‍ഗ്ഗദര്‍ശികളായി ഭവിക്കുകയും വേണം.

അവിടത്തെ വിദ്യാഭ്യാസരീതികൊണ്ടു് ഒരു പ്രശാന്തമായ സന്മാര്‍ഗ്ഗികജീവിതത്തെ മാത്രമല്ലാ, നമ്മുടെ ഭാവിശ്രേയസ്സിന് അത്യന്താപേക്ഷിതമായ ഒരു യഥാര്‍ത്ഥജീവിതത്തെ സമ്പാദിക്കാവുന്നതാണ്. ജപ്പാനിലെ കുട്ടികളെ വളരെ ചെറുപ്പത്തില്‍ തന്നെ മയ്യാദയായി പെരുമാറാനുള്ള മാര്‍ഗ്ഗങ്ങളെ പരിശീലിപ്പിക്കുന്നു. ഇതാണ് അവിടത്തെ ജനങ്ങളുടേയും രാജ്യത്തിന്‍റേയും ഉയച്ചയ്ക്കു പ്രധാനമായി സഹായിക്കുന്നതു്.

ജപ്പാന്‍കാര്‍ ശില്പവിദ്യയില്‍ കേളികേട്ടവരാണ്. ഏററവും ചെറുപ്രായം മുതല്ക്കുതന്നെ കുടുംബത്തില്‍ നിന്നും ശില്പവിദ്യ പരിശീലിച്ചു തുടങ്ങുന്നു. ജപ്പാന്‍കാക്ക് വിശേഷവസ്ത്രങ്ങളിലും പുഷ്പങ്ങളിലും ബഹു കൌതുകമാണ്. സ്വാഭാവികമായിത്തന്നെ ഇവര്‍ പുഷ്പങ്ങളോടു താല്പയ്യവും സ്നേഹവുമുള്ളവരാകുന്നു. പാശ്ചാത്യരാജ്യങ്ങളില്‍ ഈ വക സംഗതികള്‍ പാഠശാലയില്‍ നിന്നാണ് മനസ്സിലാക്കുക പതിവ്.

ജപ്പാനിലുള്ള സര്‍വകലാശാലകളിലും പള്ളിക്കൂടങ്ങളിലും പഠിക്കുന്നവക്ക് തങ്ങള്‍ ഭാവിയില്‍ സ്വീകരിക്കാന്‍ വിചാരിക്കുന്ന ജോലിയേപ്പററി ഒരു പൂര്‍ണ്ണവിവരം മനസ്സിലാക്കുവാന്‍ സാധിക്കുന്നു. സാങ്കേതികസംബന്ധമായും വാണിജ്യസംബന്ധമായും ഉള്ള സംഗതികള്‍ അഭ്യസിപ്പിക്കുന്നതിന് അനേകം വിദ്യാലയങ്ങള്‍ സ്ഥാപിച്ചിട്ടുണ്ട്. ഈ രാജ്യത്തിലെ വ്യവസായാഭിവൃദ്ധിയെ പ്രധാനമായി സഹായിക്കുന്നതു്, വിദ്യാലയങ്ങളില്‍ വ്യവസായവിഷയങ്ങള്‍ നിശ്ചയിച്ചിട്ടുള്ളതു തന്നെ. ഗവമ്മെന്‍റുവകയായി ടോക്കിയോയില്‍ സ്ഥാപിച്ചിട്ടുള്ള ഉയന്നതരം സാങ്കേതികവിദ്യാശാലയുടെ അററകുററപ്പണിക്കുമാത്രം ൨-ലക്ഷം രൂപാ ചെലവാകുന്നുണ്ട്. അവിടെയുള്ള ഉപാദ്ധ്യായന്മാരെല്ലാം പാഠശാലാസമയത്തിനുശേഷവും വ്യവസായാഭിവൃദ്ധിക്കുതകുന്ന സംഗതികള്‍ കണ്ടുപിടിക്കുന്നതിനായി യത്നിക്കുന്നു. പട്ടുനൂല്ക്കുക, കട ഉണ്ടാക്കുക, മണ്‍സാമാനങ്ങള്‍ നിമ്മിക്കുക മുതലായതെല്ലാം ജപ്പാന്‍കാരുടെ ശ്രമഫലമായി പരിഷ്കരിച്ചിട്ടുള്ളതാണ്.

ഇതുപോലെയുള്ള മറെറാരു സ്ഥാപനം ഒസാക്കായിലുണ്ട്. ഇതു് ഒരു തുറമുഖമാകയാല്‍ കപ്പല്‍സംബന്ധമായ ജോലികളാണ് ധാരാളമായി നടത്തിവരുന്നതു്. കിയോട്ടോവില്‍ വേറൊരു കലാലയമുണ്ട്. അതു നെയ്ത്തു്, ചായമിടില്‍ മുതലായതിനാണ് കീര്‍ത്തിപ്പെട്ടിരിക്കുന്നതു്. വ്യവസായസംബന്ധമായ സംഗതികളിലുള്ള അതി പാടവത്താല്‍ പരിഷ്കൃതരാജ്യക്കാരോടു മത്സരിക്കത്തക്ക സാമത്ഥ്യം ജപ്പാന്‍കാക്കുണ്ടു്. ഒരു സാമാനമുണ്ടാക്കുന്നതുകണ്ടാല്‍ അതുപോലെയുള്ള മററു സാമാനമുണ്ടാക്കാന്‍ അവക്കു തീരെ പ്രയാസമില്ല. അവിടെയുള്ള കുട്ടികള്‍ മാതൃകകണ്ടു് ഓരോ സാമാനങ്ങള്‍ ഉണ്ടാക്കുന്നതിനുമാത്രമല്ലാ പഠിച്ചിട്ടുള്ളതു്. ഓരോ പുതിയ സംഗതികള്‍ കണ്ടുപിടിക്കുന്നതിനും അവരെ ചുമതലപ്പെടുത്തിയിരിക്കുന്നു. അവിടെ വിദ്യാഭ്യാസം ചെയ്യുന്ന ഏവരും വളരെ യോഗ്യന്മാരായിട്ടാണ് കണ്ടുവരാറുള്ളതു്. ഇതുതന്നെ ആണ് ജപ്പാന്‍രാജ്യത്തിന്‍റെ ശ്രേയസ്കരമായ അഭിവൃദ്ധിയുടെ മൂലകാരണം.

# ഇൻഡ്യയിലെ യൂറോപ്യചിത്രകാരന്മാർ.

വിശ്വവിഖ്യാതനായ ചിത്രമെഴുത്തുകോയിത്തമ്പുരാനവർകളെപ്പോലെ കമനീയമായ വിധത്തിൽ ഛായാഗ്രഹണം ചെയ്ത് ജന്മസിദ്ധമായ വൈഭവത്താൽ, സന്തപ്തഹൃദയന്മാരായ ജനങ്ങൾക്കുപോലും സ്ഥായിയായ മനസ്സുഖത്തെ നൾകുന്നതിനു മതിയായ പാടവമുള്ള ചിത്രകാരന്മാർ മുൻകാലങ്ങളിലും ഭാരതഭൂമിയിൽ അപൂർവ്വമല്ലായിരുന്നു. ഇവരിൽ പലരും ഭാരതീയർക്ക് സഹജമായ പ്രതാപത്തിലുള്ള വിപ്രതിപത്തിയാലൊ ആത്മവിശ്വാസക്കുറവിനാലൊ അവരുടെ സാമർത്ഥ്യവിശേഷത്തെ യഥാവസരം വെളിപ്പെടുത്തുകയെന്നതിനൊ വെളിയിൽ പെട്ടിട്ടുള്ളവ സർവ്വത്ര പ്രചരിയ്ക്കുന്നതിനൊ ശ്രമിച്ചിരുന്നില്ല. എങ്കിലും ചില ദേവാലയങ്ങളിലും മററു പ്രാചീനമന്ദിരങ്ങളിലും അവയുടെ നഷ്ടശിഷ്ടങ്ങൾ ഇന്നും കാണ്മാനുണ്ട്. യഥാർത്ഥത്തിൽ ഉള്ളതിനു കൂടുതൽ വില കല്പിച്ച് ലോകർ ഒന്നുപോലെ കൊണ്ടാടുന്നതിന് വേണ്ടതായ എല്ലാ ഉപായങ്ങളും കണ്ടുപിടിച്ചു കഴിയുന്നത്ര പ്രചാരപ്പെടുത്തി യശസ്സ സമ്പാദിയ്ക്കുതിന് മററുചിലർ യത്നിയ്ക്കുന്നു. ഇതാണല്ലൊ നാട്ടുകാരും മററുള്ളവരും തമ്മിലുള്ള വലുതായ ഒരന്തരം.

പതിനെട്ടാം ശതാബ്ദത്തിന്റെ ഉത്തരാർദ്ധംമുതൽ ഏകദേശം ഒരു നൂറാണ്ടുകാലം ഇൻഡ്യയുമായി ഇടപെട്ടിട്ടുള്ള ചില പാശ്ചാത്യശില്പനിർമ്മാതാക്കളെ കുറിച്ച് ഓരോ ചെറിയ വിവരണം നൾകുന്നതിനാണ് ഞാൻ ശ്രമിയ്ക്കുന്നത്. ഇവരിൽ അധികം പ്രസിദ്ധി നേടിയിട്ടുള്ളത് തോമസ് ഡാനിയൽ എന്ന മഹാനാണ്. അദ്ദേഹം തന്റെ അനന്തിരവനായ വില്യമിനോടുകൂടി ൧൭൮൫-ൽ ഇംഗ്ലണ്ടിൽ നിന്നു ഇൻഡ്യയിലേക്ക് കപ്പൽ കയറി. ഇവർ ദീർഘകാലം ഇൻഡ്യയിൽ പാർത്ത് ചിത്രങ്ങൾ ശേഖരിച്ചു ഇവിടെത്തന്നെ വിററഴിച്ച് ഒട്ടേറെ ധനം സമ്പാദിച്ചശേഷം ഇംഗ്ലണ്ടിൽ തിരിച്ചെത്തി ഇൻഡ്യയെ സംബന്ധിച്ചു പല പുതിയ അറിവുകളും തദ്ദേശവാസികൾക്കുണ്ടാക്കിത്തീർത്തു. കല്ക്കട്ടാപട്ടണത്തിലുള്ള പല കാഴ്ചകളേയും അവിടത്തന്നെ വിററഴിച്ചു. ഇതു സംബന്ധിച്ചു പ്രസിദ്ധപ്പെടുത്തിയ പരസ്യങ്ങളിൽ ഒന്നിൽ ഈ വിധം പറഞ്ഞിരുന്നു. "കല്ക്കട്ടായിലെ കാഴ്ചകൾ, വലിപ്പം ൧൭×൨൨ ഇഞ്ചു ചെമ്പുതകിടിൽ നിന്നും പകർത്തിട്ടുള്ളതു; ഓരോന്നിനും ഇരുപത്തിഅഞ്ചു രൂപാ വില. ഒമ്പതു ഭാഗങ്ങളും ഒന്നായി വാങ്ങുന്നതായാൽ എൺപതു രൂപാ മാത്രം" അനന്തരം അവർ ആഗ്രാ, ലക്ക്നൌ, എല്ലോറയിലെ ഗുഹകൾ ഇവയെ സന്ദർശിച്ചു പത്തുവർഷം ഇൻഡ്യയിൽ താമസിച്ച ശേഷമാണ് ശീമയ്ക്കു പുറപ്പെട്ടതു്. അവിടെ ചെന്നശേഷം "പൌരസ്ത്യകാഴ്ചകൾ" (Oriental Scenery) എന്ന പേരിൽ നൂറ്റിനാല്പത്തു ചിത്രങ്ങൾ പ്രസിദ്ധീകരിയ്ക്കുകയുണ്ടായി. ഇവയിൽ ഇരുപത്തിനാലെണ്ണവും എല്ലോറയിലെ പ്രകൃതിവിലാസത്തിന്റെ പ്രതിഛായകളായിരുന്നു. പിന്നീടു വില്യം മദ്രാസിന്റെ പൂർണ്ണമായ ഛായ സംഗ്രഹിച്ചു വില്യമിന്റെ സഹോദരനായ സാമുവൽ ഡാനിയലും ആഫ്രിക്കയിലെ വാസത്തിനുശേഷം ഇൻഡ്യയിൽ വന്നു. എന്നാൽ അയാൾ സിലോണിലാണ് ആസ്ഥാനമുറപ്പിച്ചതു്. അവിടെ മുപ്പത്തിആറു കൊല്ലത്തോളവും താമസിച്ചതായി പറയപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ബൂട്ടാൻദേശത്തുള്ള പല ഭാഗങ്ങളും സന്ദർശിച്ചിട്ടുണ്ട്.

ജോൺസോഫനി എന്ന മഹാന്റെ നാമധേയം പ്രത്യേകം സ്മരണീയമാണ്. ൧൭൮൩ ൽ അദ്ദേഹം കല്ക്കട്ടയിൽ എത്തുകയും അവിടെ നിന്നും അയോദ്ധ്യയിൽ എത്തി മൂന്നു നാലുകൊല്ലം താമസിക്കുകയും ഉണ്ടായി. അയോദ്ധ്യയിൽവച്ചു എടുത്തിട്ടുള്ള 'കോഴിപ്പോരു' എത്രയും കമനീയമായ ഒരു കാഴ്ചതന്നെയാണ്. അപ്പോൾ അവിടെ സന്നിഹിതനായിരുന്ന അയോദ്ധ്യയിലെ പ്രധാനമന്ത്രി അസഫ്ഡൌള, കൌൺസിൽമെമ്പർ എഡ്വേർഡ്മീയർ, നവാബിന്റെ കോഴികളോടു എതിരിട്ട കോഴിയുടെ ഉടമസ്ഥനായ ക്യാപ്ററൻ മോർഡാന്റ മുതലായി ഇരുപത്തിനാലുദ്യോഗസ്ഥന്മാരുടേയും ഛായ അതിൽ അടങ്ങിയിട്ടുണ്ട്. അദ്ദേഹത്തിന്റെ മഹത്തായ വേലകളിൽ പ്രഥമഗണനീയമായിട്ടുള്ളതു് 'വാറൺഹേസ്റ്റിങ്ങ്സിന്റെ അടുക്കൽ ഹൈദർബെക്ക്ഖാൻ (മൈസൂരധിപനായിരുന്ന) അയച്ച ദൂതന്മാ'രാണ്.

സോഫനിയുടെ തൂലികാപ്രയോഗ ചാതുര്യത്തെ വെളിവാക്കുന്ന ചില ചിത്രങ്ങൾ കല്ക്കട്ടയിലെ ചില പള്ളികളിൽ ഇന്നും കാണ്മാനുണ്ട്. പന്ത്രണ്ടു് അപ്പോസ്തോലിക്കന്മാർ, മഹാദാജി സിൻഡിയാ മുതലായവരുടെ ഛായയും സോഫനി രൂപീകരിച്ചിട്ടുണ്ടത്രെ. ൧൭൯൦-ൽ അനവധി നിറഞ്ഞ മടിശ്ശീലകളോടുകൂടി അദ്ദേഹം ഇംഗ്ലണ്ടിലേയ്ക്ക് കപ്പൽ കയറുകയും ൧൮൧൦-ൽ ലണ്ടനിനടുത്തുള്ള ക്യൂ എന്ന പട്ടണത്തിൽവച്ചു കാലഗതി പ്രാപിക്കയും ചെയ്തു.

ഈ കാലത്തിനിടയ്ക്ക് ഓസിയസ്ഹംഫ്രി എന്ന പ്രസിദ്ധ ചിത്രകാരൻ ബംകാൾ സന്ദർശിച്ചുകൊണ്ടിരിക്കുകയായിരുന്നു. ൧൭൮൫-ൽ ഡവൻഷയറിൽ ഇദ്ദേഹം ൪൩-ാമത്തെ വയസ്സിലാണു ഇൻഡ്യയിൽ വന്നതു്. കല്ക്കട്ടാ മൂർഷിഡാബാദ് ബനാറീസ് മുതലായ പട്ടണങ്ങളിൽ ഇദ്ദേഹം കുറച്ചുനാൾ താമസിച്ചുവെങ്കിലും ഇൻഡ്യയിലെ ശീതോഷ്ണസ്ഥിതി അനുകൂലിയ്ക്കായ്കയാൽ വേഗത്തിൽ ശീമയ്ക്കു കപ്പൽ കയറുന്നതിനിടയായി.

ഏകദേശം ൧൭൯൦-നിടയ്ക്ക് ഇൻഡ്യയിൽ കേളികേട്ടിരുന്ന ഒരു ചിത്രകാരനാണ് ആർതർ വില്യംഡേവിസ്. ഒരു കപ്പൽ അപകടത്തിൽ നിന്നും രക്ഷപ്പെട്ടു യദൃച്ഛയാ ഇദ്ദേഹം കൽക്കത്താവിൽ എത്തുകയാണുണ്ടായതു്. ശ്രീരംഗപട്ടണത്തോട് സംഘടിപ്പിച്ചിട്ടുള്ള അനേക സംഭവങ്ങളെ ആസ്പദമാക്കി ചിത്രമെഴുതിയതിനാലാണ് ഇദ്ദേഹത്തിനു അധികം കീർത്തിയുണ്ടായതു്. ൧൭൯൧-മാർച്ച് ൨൧-ാം തീയതിയിലെ 'ബാങ്ക്ളൂർനിരോധന'മാണ് ഡേവിസ് ആദ്യമായി പൊതുജനമദ്ധ്യേ സമർപ്പിച്ചതു്. അനന്തരം, ൧൭൯൨-ഫെബ്രുവരി ൨൨-ാം തീയതി ഉണ്ടായ ഉടമ്പടിപ്രകാരം അബ്ദുൽകാലിക്ക്, മൂസാവുദീൻ എന്ന തന്റെ രണ്ടു പുത്രന്മാരെ * ടിപ്പു ഇംഗ്ലീഷുകാർക്ക് ജാമ്യം കൊടുത്തതിനെ

* മൂന്നാമത്തെ മൈസൂർയുദ്ധാനന്തരം ഉണ്ടായ ഉടമ്പടിയെ ടിപ്പു ലംഘിയ്ക്കാതിരിയ്ക്കുന്നതിനായി സുൽത്താന്റെ രണ്ടു പുത്രന്മാരെ കൂടി ജാമ്യംകൊടുത്ത വിവരം ചരിത്രപ്രസിദ്ധമാണല്ലൊ.

സംബന്ധിച്ച് എത്രയും രസകരമായ ഒരു ചിത്രം പ്രസിദ്ധപ്പെടുത്തുകയുണ്ടായി. അതിൽ രാജകുമാരന്മാരെ ഈ വിധം വർണ്ണിച്ചിരിക്കുന്നു. രണ്ടു കുമാരന്മാരും വെളുത്തുനീണ്ട മസ്ലിൻവേഷ്ടികളും അമൂല്യങ്ങളായ രത്നങ്ങൾ കോർത്ത പല മാലകളും രാജകുമാരന്മാർ അണിഞ്ഞിരുന്നു. ഇവരുടെ പുറകിലായി ആനഅമ്പാരിയും അലങ്കരിക്കപ്പെട്ട കുതിര ഒട്ടകം മുതലായ ജന്തുക്കളും ഒട്ടുവളരെ പച്ചക്കൊടികളും കാണ്മാനുണ്ട്. ലാർഡ് കോറൻ വാലീസാകട്ടെ (അന്നത്തെ വൈസറായി) ഹെഡ്സർക്കാർ വക്കീൽ ഗുലാം ആലിയാൽ പരിചയപ്പെടുത്തപ്പെട്ട രാജകുമാരന്മാരെ കരുണാപൂരിതമായ നോട്ടങ്ങളോടെ സ്വീകരിക്കുന്നു. മററു പല ഇംഗ്ലീഷു ഉദ്യോഗസ്ഥന്മാർ പുറമെ ചിത്രകാരകനായ സ്റ്റോഫിനിനേയും ഒരു ഭാഗത്ത് അടയാളപ്പെടുത്തിയിട്ടുണ്ട്. ടിപ്പുവുമായിട്ടുള്ള ഇടപാടുകളെ കുറിച്ചാണ് ഡേവിസ് അധികം ചിത്രങ്ങൾ എഴുതിയിട്ടുള്ളത്. ഇംഗ്ലണ്ടിലെ ജനങ്ങൾക്ക് അവ അധികം കൗതുകപ്രദങ്ങളുമാണ്.

ശ്രീരംഗപട്ടണത്തിലെ ആക്രമണങ്ങൾ, രാജകുമാരൻെറ, അന്തഃപ്പുരസന്ദർശനം, ടിപ്പുവിൻെറ മൃതശരീരം കണ്ടെത്തിയത്, ടിപ്പുവിൻെറ ശവസംസ്കാരം, പുതിയ രാജാവിൻെറ പട്ടാഭിഷേകം മുതലായ ചിത്രങ്ങൾ പ്രദർശിപ്പിച്ചിട്ടുള്ള ഹിക്കി എന്ന മഹാൻ മദ്രാസു പ്രസിഡൻസിയിൽ തന്നെയാണു ഒട്ടുമിക്കവാറും പാർത്തിരുന്നത്. ജോൺസ്മാക്ക്, വില്യം ഹോഡ്ജസ്, റോബർട്ടു ജോജ്ജ് മുതലായ പലരും ഇൻഡ്യയെക്കുറിച്ചു പല പുതിയ അറിവുകളും യൂറോപ്യരുടെ ഇടയിൽ പ്രചരിപ്പിച്ചവരാണ്.

വി. കെ. നമ്പ്യാർ.

---

# കേരളീയമതം.

സീ. വി. കുഞ്ഞുരാമൻ.

നമ്മുടെ കേരളഭൂമിയുടെ പുരാതനചരിത്രം അന്വേഷിച്ചു നോക്കുന്നവർക്ക് അത്യുൽകൃഷ്ടങ്ങളായ ചില മതസിദ്ധാന്തങ്ങളുടെ സംസ്ഥാപനം കൊണ്ടു പവിത്രന്മാരായ പുരാതന പുണ്യചരിതന്മാരുടെ ജന്മഭൂമിയാണു ഈ കേരളരാജ്യമെന്നു കാണാവുന്നതാണ്. ബുദ്ധൻെറ ജന്മംകൊണ്ടു നേപാളത്തിനോ, കൺഫ്യൂഷിയസ്സിൻെറ ജന്മംകൊണ്ടു ചൈനയ്ക്കോ, സൊറോസ്റ്ററുടെ ജന്മംകൊണ്ടു പേർഷ്യയ്ക്കോ, യേശുക്രിസ്തുവിൻെറ ജന്മംകൊണ്ടു പാലസ്റ്റൈനിനോ, മുഹമ്മദിൻെറ ജന്മംകൊണ്ടു അറേബിയയ്ക്കോ ഉണ്ടായിട്ടുള്ളതിൽ നിന്നു ഒട്ടും താഴെയല്ലാത്തതും, ഒരു പക്ഷേ അവയ്ക്കൊക്കെ ലഭിച്ചിട്ടുള്ളതിൽ നിന്നു ശ്രേഷ്ഠമായിട്ടുള്ളതുമായ അഭിമാനത്തിനു ശ്രീ ശങ്കരാചാര്യ ജഗദ്ഗുരുവിൻെറ ജന്മംകൊണ്ടു ഈ കേരളരാജ്യം അവകാശത്തെ സ്ഥാപിച്ചു കഴിഞ്ഞിട്ടുണ്ട്. എൻെറ ഈ ഉപന്യാസത്തിൽ ഞാൻ പൂർവ്വപക്ഷമായി പുറപ്പെടുവിക്കുന്ന വാദങ്ങൾ ഒരു സിദ്ധാന്തത്തിനു മതിയാവുമെങ്കിൽ ശ്രീ ശങ്കരാചാര്യ ജഗൽഗുരുവിൻെറ ജന്മം കൊണ്ടുണ്ടായതിൽ അധികമായ പവിത്രതയ്ക്കു സഹേതുകൃഷ്ടമായ മറെറാരു മതത്തിൻെറ ജന്മംകൊണ്ടു ഈ കേരളരാജ്യത്തിനു അവകാശമുണ്ടെന്നു സ്ഥാപിക്കാൻ കഴിയുന്നതാണ്.

ഇക്കാലത്തു നമ്മുടെ ഭാരതഖണ്ഡത്തിൽ പ്രചരിക്കുന്ന ഹിന്ദുമതം, ക്രൈസ്തവമതമോ, ബൌദ്ധമതമോ പോലെ ഒരു ദിവ്യപുരുഷനാൽ സ്ഥാപിതമോ, ഒരു പ്രത്യേക തി വിശ്വാസത്തെ പുലർത്തുന്നതോ അല്ലെന്നും, ആയതു അനേകം ആചാര്യന്മാരാൽ അനേകം കാലങ്ങളിലായി സ്ഥാപിതങ്ങളായിട്ടുള്ള വിവിധവിശ്വാസങ്ങളുടെ ഏകീകൃതമായ ഒരു മതഭണ്ഡാരമാണെന്നും സകല പണ്ഡിതന്മാരും ഒരുപോലെ സമ്മതിക്കുന്നുണ്ട്. തുലാമാലയായ ഇപ്പോഴത്തെ ഹിന്ദുമതത്തെ വൈദികമെന്നും, ആധ്യാത്മികമെന്നും, പൌരാണികമെന്നും മൂന്നായി തരം തിരിക്കാവുന്നതാണ്. ഈ മൂന്നിനും പല പല ശാഖകൾ ഉണ്ട്. വൈദികമതം അനുഷ്ഠാനത്തിലധികം പുസ്തകത്തിലും, ആധ്യാത്മികമതം പ്രവൃത്തിയിലധികം പ്രസംഗത്തിലും, പൌരാണികമതം നാഥനില്ലാത്ത ജനസാമാന്യത്തിൻെറ വിശ്വാസാചാരാദികളിലുമായിട്ടാണു ഇപ്പോൾ കാണപ്പെട്ടുവരുന്നത്.

ജനസാമാന്യത്തിൻെറ ശ്രദ്ധയ്ക്കായി ചെയ്യപ്പെടുന്ന പ്രസംഗങ്ങളിൽ ജനസാമാന്യത്തിൻെറ മതത്തെക്കുറിച്ചല്ലാതെ വൈദികാധ്യാത്മികമതങ്ങളെ കുറിച്ചു വളരെ വിസ്തരിച്ചിട്ടു പ്രയോജനമില്ലല്ലൊ. ജനസാമാന്യത്തിൻെറ മതമായ പൌരാണികഹിന്ദുമതത്തിൽ വിഭിന്നങ്ങളായ നാലു ശാഖകളെ അല്ലെങ്കിൽ നാലു ഭിന്നമതങ്ങളുടെ സമ്മേളനത്തെ നമുക്കു സ്പഷ്ടമായി കാണുവാൻ കഴിയും. ഈ ശാഖകൾ ബ്രാഹ്മം, വൈഷ്ണവം, ശൈവം, ശാക്തേയം ഇവയാകുന്നു. ഇവയിൽ ബ്രാഹ്മമൊഴിച്ചുള്ള മൂന്നു ശാഖകളും എല്ലാവർക്കും പരിചിതങ്ങളാണ്. ബ്രാഹ്മം അല്ലെങ്കിൽ, ബ്രഹ്മാവു പ്രധാന ദേവനായിരിക്കുന്ന മതം ഇപ്പോൾ രൂപാന്തരത്തെ പ്രാപിച്ചു ഇൻഡ്യാചരിത്രകാരന്മാരുടെ ബ്രാഹ്മണമതമായി പുസ്തകത്തിൽ മാത്രം ശേഷിച്ചിരിക്കുന്നു. ബ്രഹ്മനും ബ്രാഹ്മികൾ ആലയങ്ങൾ തന്നെ അതിദുർല്ലഭമായിത്തീർന്നിരിക്കുന്നു.

പൌരാണിക ഹിന്ദുമതത്തിൻെറ ജീവനായ സിദ്ധാന്തം പരമാത്മാവു പ്രപഞ്ചസൃഷ്ടിയിൽ സൃഷ്ടി-സ്ഥിതി-സംഹാരകർത്താക്കളാകുന്ന മൂന്നു മൂർത്തികളായി തിരിഞ്ഞിരിക്കുന്നു എന്നും ആ മൂന്നു മൂർത്തികളുമാണു ബ്രഹ്മാ-വിഷ്ണു-ശിവന്മാരെന്നും ആകുന്നുവല്ലൊ. സത്വ-രജ-സ്തമോഗുണങ്ങളുടെ മൂർത്തികളാണു ബ്രഹ്മാ-വിഷ്ണു-ശിവന്മാരെന്നു വേദാന്തികളും പറയുന്നു. ഈ മൂന്നു മൂർത്തികളിൽ ഒരു മൂർത്തിയെങ്കിലും ഇല്ലെന്നുവന്നാൽ ഇപ്പോഴത്തെ ഹിന്ദുമതം ഒരു അപൂർണ്ണമായ മതമായിത്തീരും. എന്നാൽ ബ്രാഹ്മ-വൈഷ്ണവ-ശൈവമതങ്ങൾ ഒരു കാലത്തു പരസ്പര സ്പർദ്ധയോടുകൂടിയ മൂന്നു ഭിന്നമതങ്ങളായിരുന്നു. വൈഷ്ണവന്മാർ ചോളപാണ്ഡ്യന്മാരാൽ അതികഠിനമായി ഉപദ്രവിക്കപ്പെടുക നിമിത്തം പശ്ചിമതീരത്തിലുള്ള രാജാക്കന്മാരെ അഭയം പ്രാപിച്ചു അവർ ജീവിക്കേണ്ടിവന്നു എന്നു നാം ഇൻഡ്യാചരിത്രത്തിൽ വായിക്കുന്നുണ്ടല്ലൊ. ബ്രഹ്മാവും വിഷ്ണുവും തമ്മിൽ ശണ്ഠകൂടി ബ്രഹ്മാവു ശൂലിയുടെ ശിരസ്സു കാണാൻ പോയി ശിക്ഷവാങ്ങിച്ച കഥ ശൈവന്മാർ കെട്ടിയുണ്ടാക്കി അവരെ രണ്ടുപേരെക്കാളും ശിവനു പ്രാമാണ്യം നല്കി. വിഷ്ണുവും ശിവനും തമ്മിൽ ശണ്ഠകൂടുമ്പോൾ ബ്രഹ്മാവു രാജിയാക്കാൻ പോകുന്നു. രാവണപീഡ തീർക്കാൻ ബ്രഹ്മാവു ഹർജിക്കാരനായി പാലാഴിയിലേക്കു പോകുന്നു. കാലനേയും കാമനേയും ജീവിപ്പിക്കാൻ മററുള്ളവരൊക്കെ ദേവലോകത്തു

റിംഗ് കൂടി കൈലാസത്തിലേക്ക ഡിപ്യൂട്ടേഷൻ അയയ്ക്കും. ഇവയൊക്കെ ഈ ഭിന്നമതങ്ങളുടെ മത്സരത്തിനും അനന്തരമുള്ള യോജിപ്പിനും "നൈദാഘകാലസ്യാന്തേ മേഘശ്യാമാംവാസരം" പോലെ ഉത്ഭവിച്ചിട്ടുള്ള കഥകളാകുന്നു. പക്ഷേ ഇവയൊക്കെ ഈ മതങ്ങളുടെ പ്രചാരത്തിനു ശേഷമുള്ള കഥകളാണു്. നമുക്കു ഇവിടെ പ്രകൃതമായുള്ളതു ഈ മതങ്ങളിൽ ഒന്നായ വൈഷ്ണവമതത്തിന്റെ ഉത്ഭവചരിത്രമാകുന്നു. എന്നാൽ അതിലേക്ക കടക്കുംമുമ്പേ സത്വ-രജ-സ്തമോഗുണങ്ങളുടെ മൂർത്തികളാണ ത്രിമൂർത്തികൾ എന്നുള്ള സിദ്ധാന്തത്തെ പരിശോധിച്ചു നോക്കേണ്ടിയിരിക്കുന്നു. വേദാന്തികളുടെ വാദമെടുക്കാതെ പുരാണത്തിൽ തന്നെ നിന്നുകൊണ്ടു നോക്കിയാലും ബ്രഹ്മാവിഷ്ണുശിവന്മാരിൽ ഈ മൂന്നു ഗുണങ്ങളേയും നമുക്ക വ്യക്തമായി കാണാവുന്നതാണ്.

ബ്രഹ്മാവു പതിന്നാലു ലോകങ്ങൾക്കും മുകളിലുള്ള ബ്രഹ്മലോകത്തിൽ താമരപ്പൂവിന്മേൽ ചതുർമുഖനായിരുന്നു ചതുർവ്വേദപാരായണം ചെയ്യുന്നു. അദ്ദേഹത്തിന്റെ ശുശ്രൂഷയ്ക്കു നിത്യബ്രഹ്മചാരിണിയായ സരസ്വതീദേവി വിദ്യകളുടെ ഒക്കെ മാതാവായി സമീപമുണ്ട്. ഒരു വെളുത്ത അരയന്നവും പച്ചക്കിളിയും വീണയും സംഗീതസാഹിത്യവിനോദങ്ങളുമല്ലാതെ മററു യാതൊരു കോലാഹലവും ബ്രഹ്മലോകത്തിലില്ല. ബ്രഹ്മർഷികൾക്ക മാത്രമെ ബ്രഹ്മസദസ്സിൽ പ്രവേശമുള്ളു. സൃഷ്ടിക്കയല്ലാതെ മററൊന്നും ചെയ്യ പതിവില്ല. ശേഷമൊക്കെ സൃഷ്ടിനിയമപ്രകാരം നടന്നുകൊള്ളണം. ഇതാണത്രെ ബ്രഹ്മാവിന്റെ പരിശുദ്ധസന്നിധി. ഇതിനേക്കാൾ പവിത്രവും സ്മരിക്കുമ്പോൾ തന്നെ മനസ്സിനു ശാന്തിവിലാസത്തെ പ്രദാനം ചെയ്യുന്നതും അന്തരാത്മാവിനു ആനന്ദാനുഭൂതി നൽകുന്നതുമായ ഒരു ദിവ്യസന്നിധിയെ മനുഷ്യന്റെ കല്പനാശക്തിക്ക സൃഷ്ടിക്കുവാൻ കഴിയുമോ? ഭാരതീയരുടെ അതിപാവനമായ ഈ ഈശ്വരസന്നിധി എവിടെ?; ആ സന്നിധിയെ പ്രാപിക്കാൻ ഭാരതീയസന്താനങ്ങൾക്കുണ്ടായിരുന്ന മഹാഭാഗ്യം ഇപ്പോൾ എവിടെ? പരമസാത്വികത്തിന്റെ പരമോത്തമമായ ഈ ദൃഷ്ടാന്തം പ്രാപഞ്ചികന്മാർ മാതൃകയാക്കിയാൽ പ്രപഞ്ചവൃദ്ധി ആപൽക്കരമാവില്ലേ എന്ന ഒരു ചോദ്യത്തിനു മാത്രമേ ഉത്തരം പറവാൻ വിഷമതയുണ്ടാകുന്നുള്ളു. ഇതിന്റെ ഉത്തരം മുട്ടുമ്പോഴാണ സൃഷ്ടിയോടുകൂടി രക്ഷയും നടത്താൻ പ്രാപഞ്ചികന്മാർക്ക മററൊരു മൂർത്തി ആവശ്യമായി വരുന്നത്.

വിഷ്ണു രക്ഷാമൂർത്തിയാണ്. അതുകൊണ്ടു രജോഗുണപ്രധാനനാണ്. സാത്വികത്വം ഇല്ലെന്നു പറഞ്ഞുകൂടാ. കടലിന്റെ ഉള്ളിലുള്ളിൽ പരിശുദ്ധിക്ക പിന്നെയും ശങ്കയുണ്ടെങ്കിൽ അതിശുഭ്രമായ പാലാഴിയിൽ, രത്നഖചിതഹർമ്മ്യങ്ങളാൽ പരിശോഭിതമായ ശ്രീവൈകുണ്ഠത്തിൽ, ധൂളിതൽപത്തേക്കാളും ഇക്കാലത്തെ Air Cushion നെ(വായുതല്പത്തേ)ക്കാളും മാർദ്ദവമേറിയ ശ്രീ അനന്തനാകുന്ന തല്പത്തിന്മേലാണ ശയനം. മഞ്ഞപ്പട്ടും, വനമാല്യവും, കൌസ്തുഭരത്നവും, ചന്ദനക്കുറിയും, താമരപ്പൂവും ധരിച്ചിട്ടുണ്ട്. ശംഖ്മുദ്രയേയും, ചക്രഗദകളാകുന്ന ആയുധങ്ങളേയും ധരിച്ചിട്ടുണ്ട്. സകലൈശ്വര്യങ്ങളുടേയും മാതാവായ ലക്ഷ്മീഭഗവതിയാണ സഹധർമ്മചാരിണി. ശിക്ഷാരക്ഷകളാണ പ്രവൃത്തി. നാരദാദി ദേവർഷികളാണ ചാരന്മാരും, ദൂതന്മാരും, മന്ത്രോപദേശകുശലന്മാരും, ഗായകന്മാരും, വൈണികന്മാരുമായ സദസ്യർ. സാപത്ന്യംകൊണ്ടുള്ള ദോഷങ്ങൾക്കു ഇടംകൊടുക്കാതെ ഭൂമിദേവിയേയും ലക്ഷ്മീദേവിയേയും ഭരിച്ചു അത്യുത്തമനായ ഒരു സാർവ്വഭൌമന്റെ സകല പദവികളോടും സൌകര്യങ്ങളോടും കൂടി അദ്ദേഹം സുഖമായി ഉറങ്ങുകയും ഉണരുകയും വിശ്വഭരണം നടത്തുകയും ചെയ്യുന്നു. ഇതിനപ്പുറം ഐശ്വര്യപൂർണ്ണവും ആനന്ദപ്രദവും എന്നാൽ സർവ്വഥാ പരിശുദ്ധവുമായ ഒരു സ്വർഗ്ഗത്തെ മനുഷ്യൻ ആഗ്രഹിക്കുവാൻ കഴിയുമോ? മനുഷ്യന്റെ ഐഹികവും ആമുഷ്മികവുമായുള്ള സകല ആവശ്യങ്ങളേയും സാധിച്ചുകൊടുക്കുന്ന ഒരു ദിവ്യസന്നിധിയെ ഇതിനേക്കാൾ വിശിഷ്ടമാക്കി സങ്കല്പിക്കുവാൻ മനുഷ്യബുദ്ധിക്ക ത്രാണിയുണ്ടോ? പക്ഷേ വിഷ്ണുവിന്റെ നിറത്തിലും അദ്ദേഹത്തിനു തമോഗുണപ്രധാനന്മാരുടെ നിദ്രാവത്വം അല്പം കൂടിപ്പോയതിലും മനുഷ്യൻ വളരെ ഇഷ്ടപ്പെടാത്ത സർപ്പസാന്നിധ്യത്തിലും മനസ്സു അല്പം വല്ലായ്മ കൈക്കൊള്ളുന്നുണ്ടായിരിക്കാം.

ശിവൻ തമോഗുണപ്രധാനനാണല്ലോ. ഹിമാലയത്തിന്റെ അത്യുന്നതമായ ഒരു കൊടുമുടി കൈലാസമാണ ഭവനം. എല്ലുമാലയും സർപ്പമാലയും ആനത്തോലും പുലിത്തോലും, ഭസ്മക്കുറിയും 'ശൂലം കപാലം കട്ടുത്തുടി രുദ്രാക്ഷ'ങ്ങളും ധരിച്ചു തീരെ അരസികനായിട്ടാണ നടപ്പു. ശ്രീപാർവ്വതി മനുഷ്യർക്കടുക്കാൻ നിവൃത്തിയില്ലാത്ത സിംഹത്തിന്റെ പുറത്തും, ശിവൻ കാളപ്പുറത്തും സഞ്ചരിക്കുന്നു. കള്ളുകുടിച്ചു ദിഗംബരനായി നൃത്തം ചെയ്യുന്നതിലും സാപത്ന്യംകൊണ്ടുള്ള കുടുംബകലഹത്തിലും പരിണാമരമണീയമായ പ്രണയകലഹത്തിലുമാണ അദ്ദേഹത്തിനു രസം. ആനമുഖവും ആറുമുഖവുമുള്ള മക്കളും കുതിരമുഖവും കരടിമുഖവുമുള്ള ഭൂതഗണങ്ങളുമുണ്ടു സഹചരന്മാർ. ക്ഷിപ്രപ്രസാദിയും ക്ഷിപ്രകോപിയുമാണ്. സംഹാരമാണ പ്രവൃത്തി. താമസഗുണത്തിന്റെ ഭയങ്കരതയെ ഇതിലധികം ഭയങ്കരമാക്കി കാണിക്കാൻ ആർക്കെങ്കിലും കഴിയുമോ? ധ്യാനങ്ങളൊക്കെ ഭൂതങ്ങളായിത്തീരുമെന്നു സമ്മതിക്കുന്ന ഹിന്ദുക്കൾ ഈദൃശനായ ഒരു മൂർത്തിയെ ധ്യാനിച്ചു തമോഗുണസമ്പന്നന്മാരായിത്തീരാൻ ആഗ്രഹിക്കുമോ എന്നു സംശയം തോന്നിയേക്കാം.

ശാക്തേയം തമോഗുണത്തിനും താഴെ വല്ല ഗുണവുമുണ്ടെങ്കിൽ അതിന്റെ വിക്രിയകളെ കാണിക്കുന്ന ഒരു മതമാണ്. അതു പൂരമ്പാട്ടുവരെ പോകുന്ന ഒരു മതമാണ്. അതിലെ ആരാധ്യദേവത ഭദ്രകാളിയാണ്. കള്ളുകുടിച്ചു ലക്കില്ലാതെയാണ നൃത്തം. ആനകളാണ കാതിലെ ഭൂഷണങ്ങൾ. ചോരചാടുന്ന കഴുത്തുകളോടു കൂടിയ മനുഷ്യശിരസ്സുകളെ കോർത്തു കെട്ടിയതാണ മാല. ആട്ടുമാടുകളെയും കോഴികളെയും മനുഷ്യായുസ്സിനു വിലയില്ലാതെ കിടന്നിരുന്ന കാലങ്ങളിൽ മനുഷ്യരെയും അറുത്തു വീഴുന്ന ചൂടുള്ള ചോര കുടിച്ചാൽ ദേവി പ്രസാദിച്ചനുഗ്രഹിക്കും. ശിവന്റെ വർണ്ണനയിൽ ഭയങ്കരതയേ ഉള്ളു. ഭയങ്കരതയും ബീഭത്സത്വവും രണ്ടുംകൂടിയതാണ ഈ വിഗ്രഹം.

വൈഷ്ണവ ശൈവശാക്തേയങ്ങളാകുന്ന ഈ മൂന്നു മതങ്ങൾക്കും കേരളത്തിൽ പ്രചാരമുണ്ടെങ്കിലും ഇവയിൽ ഏതു ശാഖയ്ക്കാണ അധികമായ പ്രചാരമെന്നു നിർണ്ണയിക്കുവാൻ വിഷമമാകുന്നു. അഭേദബുദ്ധിയോടുകൂടി ഈ മൂന്നു ഭിന്നശാഖകളേയും നാം ആദരിക്കുന്നുണ്ടെന്നുള്ളതായിരിക്കാം വാസ്തവം. എന്നാൽ ഈ മൂന്നുമതങ്ങളും ഏകകാലത്തിൽ നമ്മുടെ

നാട്ടിൽ പ്രചരിച്ചു തുടങ്ങിയതാണെന്നു വിശ്വസിക്കാൻ തരമില്ല. ശൈവം വളരെ ഒടുവിൽ കേരളത്തിൽവന്ന ഒരു മതമാണെന്നു ചരിത്രപണ്ഡിതന്മാർ സമ്മതിക്കുന്നുണ്ട്. ശാക്തേയമതത്തെ അപരിഷ്കൃത പുരാതനജാതിക്കാരുടെ വിശ്വാസാചാരാദികൾക്കു ശൈവസമ്പർക്കം കൊണ്ടുണ്ടായ സംസ്കാരഭേദങ്ങളോടുകൂടിയാണു നാം ഇപ്പോൾ കാണുന്നതു്. അതിനാൽ സംസ്കൃതമായ ശാക്തേയമതം ശൈവമതത്തോടുകൂടിയും അസംസ്കൃതങ്ങളായ ശാക്തേയാചാരങ്ങൾ അതിപുരാതനകാലംമുതല്ക്കും കേരളരാജ്യത്തിൽ പ്രചരിക്കാൻ തുടങ്ങിയെന്നു വിചാരിക്കാനാണു ന്യായമുള്ളതു്. മറ്റെല്ലാമതങ്ങൾക്കും കേരളരാജ്യത്തിൽ പ്രചാരമുണ്ടായ കാലത്തെക്കുറിച്ചു സന്ദേഹങ്ങൾ ജനിക്കാമെങ്കിലും വൈഷ്ണവമതത്തെക്കുറിച്ചു ഒരു അവസ്ഥയിൽ തീരെ സന്ദേഹത്തിനു വകയില്ലെന്നാണു തോന്നുന്നതു്. കേരളോല്പത്തിപ്രകാരം നോക്കുകയാണെങ്കിൽ കേരളരാജ്യം വൈഷ്ണവമതത്തോടുകൂടി സമുദ്രത്തിന്റെ അടിയിൽനിന്നു പൊങ്ങിവന്നതാണെന്നു പറയാവുന്നതാണ്. മഹാവിഷ്ണുവിന്റെ ആറാമത്തെ അവതാരമായ ശ്രീപരശുരാമമഹർഷിയാൽ സമുദ്രത്തിൽനിന്നു ഉദ്ധരിക്കപ്പെട്ട ഭൂമിയാണു കേരളഭൂമിയെന്നാണല്ലോ കേരളോല്പത്തിക്കഥ. "കേരളോല്പത്തി" ഒരു കൃത്രിമഗ്രന്ഥമാണെന്നു ചരിത്രകാരന്മാർ വാദിച്ചുപോരുന്നതുകൊണ്ടു വൈഷ്ണവമതത്തിനു കേരളരാജ്യത്തിലുള്ള പുരാതനത്വത്തെ നിർണ്ണയിക്കുന്നതിനു അതിനെ ആധാരമാക്കിയതുകൊണ്ടു പ്രയോജനമില്ല. കേരളത്തിലെ ആദിമമതം വൈഷ്ണവമതമോ അതല്ല വൈഷ്ണവമതത്തിന്റെ ആദിമജന്മഭൂമി കേരളമോ എന്നു നമുക്കു അന്വേഷിക്കാം.

ഈ അന്വേഷണത്തിനു ആരംഭിക്കുന്നതിനു മുമ്പായി അല്പം കേരളചരിത്രം കൂടി ഇവിടെ ഉദ്ധരിക്കേണ്ടിയിരിക്കുന്നു. കേരളോല്പത്തി ഒരു കൃത്രിമഗ്രന്ഥമായിരിക്കാമെങ്കിലും അതിലും വാസ്തവചരിത്രത്തിന്റെ ശകലങ്ങൾ ഇല്ലാതെവരാൻ തരമില്ലല്ലൊ. കേരളരാജ്യം കന്യാകുമാരിമുതൽ ഗോകർണ്ണംപര്യന്തം ൧൬൦ കാതം ഭൂമിയാണെന്നും അതിനെ ശ്രീപരശുരാമൻ അറുപത്തിനാലു ഗ്രാമങ്ങളാക്കിഭാഗിച്ചു ബ്രാഹ്മണർക്കു ദാനം ചെയ്തു എന്നുമാണല്ലൊ കേരളോല്പത്തിയിൽ കാണുന്നതു്. എന്നാൽ ആ കേരളോല്പത്തിയിൽതന്നെ പരശുരാമസൃഷ്ടമായ ഭൂമിയിൽപകുതി വിദേശാചാരം അനുസരിക്കയാൽ കേരളത്തിൽനിന്നു വേർപെട്ടുപോയി എന്നും നാം വായിക്കുന്നുണ്ടു്. കേരളരാജ്യത്തിന്റെ ഉല്പത്തിയെക്കുറിച്ചു തുളുനാട്ടിൽ പ്രചാരമുള്ള മറ്റൊരുകഥയിൽ കേരളരാജ്യം പഞ്ചവടിമുതൽ കന്യാകുമാരിവരെയുള്ള ഭൂമിയാണെന്നും അതിൽ കരാടം, വിരാടം, മരാടം, കൊങ്കണം, ഹയ്യഗം, തൌളവം, കേരളം ഈ രാജ്യങ്ങൾ ഉൾപ്പെട്ടിരിക്കുന്നു എന്നും ഇവയ്ക്കു പൊതുവെ സപ്തകൊങ്കണങ്ങൾ എന്നു പേരാണെന്നും കാണുന്നു. ഈ തൌളവകഥയെയും കേരളീയകഥയെയും യോജിപ്പിച്ചു നോക്കിയാൽ ആദിമകേരളത്തിനു ഇപ്പോഴത്തേതിന്റെ ഇരട്ടിവലിപ്പം ഉണ്ടായിരുന്നു എന്നും അതിന്റെ ഉത്തരസീമ ഗോദാവരീതീരത്തിലുള്ള നാസിക് പട്ടണമോ അതിനും വടക്കുള്ള ഗുർജരാഷ്ട്രമോ ആയിരുന്നു എന്നും നമുക്കു ഊഹിക്കാവുന്നതാണ്. പശ്ചിമ പർവ്വതങ്ങളുടെ അടിവാരത്തിൽ കിടക്കുന്ന ഈ പശ്ചിമസമുദ്രതീരപ്രദേശങ്ങൾ ഇൻഡ്യയുടെ മറ്റു ഭാഗങ്ങളിലുള്ള രാജ്യങ്ങളിൽനിന്നു വ്യത്യസ്തങ്ങളായ പ്രകൃതിവിശേഷങ്ങളോടു കൂടിയ ഒരു രാജ്യമാകുന്നു. അവിടത്തെ നിവാസികൾ ഇൻഡ്യയിലെ മറ്റു ജനവർഗ്ഗങ്ങളിൽ നിന്നു വിഭിന്നങ്ങളായ ആചാരമര്യാദകളുള്ള സിതിയോ-ദ്രാവിഡ വർഗ്ഗക്കാരാണെന്നു ചരിത്രകാരന്മാർ തീർച്ചപ്പെടുത്തുകയും ചെയ്തിരിക്കുന്നു. ദക്ഷിണഇൻഡ്യയിലെ ആദിമ ഭരണാധികാരികളായിരുന്ന പഞ്ചദ്രാവിഡവർഗ്ഗക്കാരിൽ ഒരു ശാഖക്കാരും കാസ്പ്യൻതീരപ്രദേശങ്ങളിൽനിന്നു മെസപ്പൊട്ടേമിയാ, പെർഷ്യാ ഈ രാജ്യങ്ങളിൽ കൂടി സമുദ്രതീരമാർഗ്ഗമായി ഇൻഡ്യയിലേക്കു പ്രവേശിച്ച സിതിയൻ വർഗ്ഗക്കാരും തമ്മിൽകലർന്നു ഒരു വർഗ്ഗമായിത്തീർന്ന ജനസമുദായത്തെയാണു സിതിയോ-ദ്രാവിഡവർഗ്ഗക്കാരെന്നു ചരിത്രകാരന്മാർ പറഞ്ഞുവരുന്നതു്. ഈ സിതിയൻ വർഗ്ഗക്കാർ നമ്മുടെ കൌരവ രാജാവായ സുയോധനനെ പോലെ നാഗധ്വജന്മാരായിരുന്നു. അതിനാൽ അവരുടെ സന്തതികൾ നാഗാരാധനക്കാർ ആയതിനെക്കുറിച്ചു അത്ഭുതപ്പെട്ടുവാനില്ലല്ലൊ. കേരളരാജ്യത്തിന്റെ ആദിമ ഉടമസ്ഥന്മാർ നാഗാരാധനക്കാരായ നാഗന്മാരാണെന്നു വിദേശീയ സ്വദേശീയ ചരിത്രകാരന്മാർ ഐകകണ്ഠ്യേന അഭിപ്രായപ്പെടുന്നു. അതിനാൽ നാഗാരാധനമാണു കേരളത്തിലെ ആദിമമതമെന്നു നമുക്കു തീർച്ചപ്പെടുത്താവുന്നതാണ്. ആ മതം ഇപ്പോഴും കേരളത്തിൽ പ്രാബല്യം കുറഞ്ഞിട്ടെങ്കിലും പ്രചാരത്തിൽ ഇരിക്കതന്നെ ചെയ്യുന്നു.

നാഗാരാധനത്തിന്റെ പിന്നാലെ കേരളരാജ്യത്തിൽ പ്രവേശനം ലഭിച്ചതു ഏതുമതത്തിനാണെന്നു നിർണ്ണയിക്കാൻ വിഷമമായിരിക്കുന്നു. പാലസ്റ്റൈനിലെ യോഗിവര്യനായ യേശുക്രിസ്തൻ തന്റെ മതത്തെ പ്രഖ്യാപനം ചെയ്തു കഷ്ടിച്ചു അരനൂറ്റാണ്ടു കഴിയുംമുമ്പ ക്രിസ്തുമതം കേരളത്തിൽ സ്ഥാനംപിടിച്ചു എന്നു അവർ വാദിക്കുന്നു. മുഹമ്മദുനബി സ്വർഗ്ഗാരോഹണം ചെയ്യുംമുമ്പെതന്നെ അദ്ദേഹത്തിന്റെ മതത്തിനു കേരളരാജ്യത്തിൽ പ്രവേശനം ലഭിച്ചു എന്നു അവരും വാദിക്കുന്നു. ഈ രണ്ടു വിദേശീയമതങ്ങൾക്കു മുമ്പായിത്തന്നെ ഇൻഡ്യാക്കാരുടെ സ്വദേശീയ മതങ്ങളായ ബൌദ്ധജൈനമതങ്ങൾ കേരളത്തിൽ പ്രചുരമായി പ്രചരിച്ചുകൊണ്ടിരുന്നു. വൈഷ്ണവമത ഗ്രന്ഥങ്ങളായ രാമായണമഹാഭാരതാദികളുടെ കാലനിർണ്ണയം പണ്ഡിതന്മാർ ചെയ്തിട്ടുള്ളതിനെ വിശ്വസിക്കാമെങ്കിൽ ബൌദ്ധജൈനമതങ്ങൾക്കു മുമ്പായിത്തന്നെ വൈഷ്ണവമതത്തിനു കേരളത്തിൽ പ്രചാരം വന്നിരിക്കണമെന്നു വേണം വിചാരിക്കാൻ. ബൌദ്ധ-ക്രിസ്തവ-ജൈനാദി മതങ്ങളുടെ ഉല്പത്തി എവിടെയെന്നും അവയുടെ സ്ഥാപകന്മാർ ആരെന്നും നമുക്കറിയാം. എന്നാൽ വൈഷ്ണവ മതത്തിന്റെ ജന്മഭൂമി എവിടമെന്നും അതിന്റെ സ്ഥാപകൻ ആരെന്നും നമുക്കു ഒരു രൂപവുമില്ല. ആമതം നമ്പൂരിബ്രാഹ്മണർ കേരളത്തിൽ കൊണ്ടുവന്നതാണെന്നു വേണം കേരളോല്പത്തികൊണ്ടു വിശ്വസിക്കുവാൻ. നമ്പൂരിബ്രാഹ്മണർ ആര്യവർഗ്ഗക്കാരായതുകൊണ്ടു വൈഷ്ണവമതം ആര്യമതമെന്നും വിശ്വസിക്കണം. അങ്ങനെ വിശ്വസിപ്പിക്കാനാണു ആ മതത്തിന്റെ അത്യത്ഭുതകരമായ വൈശിഷ്ട്യംകൊണ്ടു ആര്യന്മാരും ആര്യപക്ഷപാതികളും ശ്രമിച്ചുവരുന്നതു്.

വൈഷ്ണവമതം കേരളരാജ്യത്തിൽ പ്രതിഷ്ഠ ലഭിച്ചിരിക്കുന്ന ഒരു മതമാകയാൽ അതു ആര്യമതമായാലും അനാര്യമതമായാലും അതിന്റെ ഉത്ഭവചരിത്രം നമുക്കു രസകരമായല്ലൊ

തെവരാൻ തരമില്ലല്ലൊ. എന്നാൽ അതു കേരളരാജ്യത്തിൽ തന്നെ ഉൽഭവിച്ച കേരളീയരുടെ സ്വന്തം മതമാണെങ്കിൽ അതിന്റെ ഉത്ഭവചരിത്രം അറിവാനുള്ള കൌതുകം നമുക്കധികം ഉണ്ടാകുവാൻ വഴിയുണ്ട്. അതിനാൽ ഗ്രന്ഥം വർദ്ധിക്കുകയും ചെയ്യും. വൈഷ്ണവമതം സാക്ഷാൽ കേരളീയമതമാണോ എന്നു നമുക്കു അന്വേഷിക്കാം.

ഇതിലേക്ക് വിഷ്ണു ഒരു ആര്യദേവനോ അനാര്യദേവനോ എന്നുവേണം ആദ്യം നിർണ്ണയിക്കാൻ. അനാര്യന്മാരും ദക്ഷിണഖണ്ഡ നിവാസികളുമായിരുന്ന ദ്രാവിഡന്മാർ കറുത്തനിറക്കാരും ഉത്തരഇൻഡ്യാ നിവാസികളായിരുന്ന ആര്യന്മാർ വെളുത്തനിറക്കാരും ആയിരുന്നു. മഹാവിഷ്ണു കായാമ്പൂപോലെയോ കാർമേഘംപോലെയോ നല്ല കറുത്ത നിറത്തോടുകൂടിയവനായിരുന്നു. വെളുത്ത സുന്ദരന്മാരായ ആര്യന്മാർ ഒരു കറുത്ത ദേവനെ ആരാധ്യനായി സ്വീകരിക്കുമോ എന്നുള്ള സംഗതി ഗാഢമായി ആലോചിക്കേണ്ട ഒന്നാണ്. "ദൈവം തന്റെ സ്വന്തരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു" എന്നു നാം ബൈബിളിൽ വായിക്കുന്ന വാക്യത്തെ "മനുഷ്യൻ തന്റെ സ്വന്തരൂപത്തിൽ ദൈവത്തെ സൃഷ്ടിക്കുന്നു" എന്നാക്കിയാൽ അബദ്ധമില്ലെന്നു തോന്നുന്നു. ഓരോമനുഷ്യനും അവനവന്റെ ബുദ്ധിയിൽപതിഞ്ഞിട്ടുള്ള ബോധങ്ങൾക്കു തക്കവണ്ണം ഈശ്വരരൂപത്തെ സങ്കല്പിച്ചു ധ്യാനിക്കുകയാണു ചെയ്യുന്നത്. ബാല്യംമുതലുള്ള പരിതഃസ്ഥിതികളെക്കൊണ്ടും സംസർഗ്ഗംകൊണ്ടും പഠിപ്പിലും പരിചയത്തിലുമുള്ള ഭേദംകൊണ്ടും ഈശ്വരനെ കുറിച്ചുള്ള ബോധം ഓരോരുത്തനും ഓരോവിധമായിരിക്കും. അതിനാൽ ഒരാൾ ധ്യാനിക്കുന്ന രൂപത്തിലല്ല മറ്റൊരാൾ ഈശ്വരനെ ധ്യാനിക്കുന്നതെന്നു സ്പഷ്ടമാണ്. അതിനാൽ ഓരോരുത്തനും സങ്കല്പസൃഷ്ടനായ ഓരോ പ്രത്യേക ഈശ്വരൻ ഉണ്ടെന്നു സമ്മതിക്കേണ്ടിയിരിക്കുന്നു. ഓരോരുത്തന്റെ ബുദ്ധിക്കുണ്ടായിട്ടുള്ള സംസ്കാരഭേദംപോലെ ഈശ്വരന്റെ രൂപത്തിനും ഭേദമുണ്ടായിരിക്കും. അതിനാൽ മനുഷ്യൻ തന്റെ സ്വന്തരൂപത്തിൽ ഈശ്വരനെ സൃഷ്ടിക്കുന്നു എന്നു ഞാൻ പറഞ്ഞതിനെ ഒരു നാസ്തികവാക്യമായി ആരും തെറ്റിദ്ധരിക്കേണ്ട.

മഹാവിഷ്ണു സപ്തസാഗരങ്ങളിൽ ഒന്നായ പാല്ക്കടലിലുള്ള വൈകുണ്ഠത്തിലിരുന്നുകൊണ്ടാണല്ലൊ ലോകരക്ഷ നടത്തുന്നത്. ഈ പാൽകടൽ കാസ്പിയൻ സമുദ്രമാണെന്നു ചില ചരിത്രപണ്ഡിതന്മാർക്കു അഭിപ്രായമുണ്ടെങ്കിലും കാസ്പിയൻ സമുദ്രമദ്ധ്യത്തിൽ കാർവർണ്ണനായ ഒരു ദേവനുണ്ടെന്നു അതിന്റെ തീരപ്രദേശങ്ങളിൽ പാർത്തിരുന്ന വെളുത്ത സുന്ദരന്മാർ സങ്കല്പിക്കാൻ ഇടയില്ല. യേശുക്രിസ്തു പാലസ്റ്റൈനിൽ ജനിച്ചവനല്ല കറുത്തകണ്ണും കറുത്തമുടിയുമുള്ള യഹൂദനാണെങ്കിലും ചെമ്പിച്ചമുടിയും പൂച്ചക്കണ്ണുംവെച്ചു അദ്ദേഹത്തിന്റെ പടമെഴുതിയെങ്കിലല്ലാതെ യൂറോപ്യന്മാർക്കു സുഖമില്ല. ശ്രീപാർവ്വതിയെ പുള്ളിയുള്ള ചീനപ്പട്ടു റൌക്ക ധരിപ്പിച്ചു കണ്ടെങ്കിലല്ലാതെ ഇക്കാലത്തെ നമ്മുടെ ചിത്രകാരന്മാർക്കും തൃപ്തിയില്ല. ഇത്രമാത്രം വർണ്ണഭീരുക്കളായ മനുഷ്യർ തങ്ങൾക്കു വളരെ പ്രിയമുള്ള നിറത്തിലും വേഷത്തിലുമല്ലാതെ തങ്ങളുടെ ദേവന്മാരെ സങ്കല്പിക്കാൻ ഇടയില്ലാത്തതാണ്. അതിനാൽ സമുദ്രവാസിയായ വിഷ്ണു ഒരു ദ്രാവിഡദേവൻ തന്നെയാണ്.

സമുദ്രവാസിയായ ഒരു ദേവനെ സമുദ്രംകൊണ്ടു ഉപകാരമുള്ള സമുദ്രതീരവാസികളായ ജനങ്ങളുടെ സങ്കല്പശക്തിതന്നെ സൃഷ്ടിക്കണം. ദ്രാവിഡന്മാർ അതിപുരാതനകാലം മുതല്ക്കേ കപ്പൽ കച്ചവടത്തിൽ അതിവിദഗ്ദ്ധന്മാരായിരുന്നു എന്നതിലേക്കു ചരിത്രകാരന്മാർ ധാരാളം തെളിവുകളെ ശേഖരിച്ചിട്ടുണ്ട്. അതിനാൽ കപ്പലോട്ടക്കാരും സമുദ്രതീരവാസികളുമായിരുന്ന ദ്രാവിഡന്മാരുടെ ദേവൻ തന്നെയാണു മഹാവിഷ്ണു. അദ്ദേഹത്തിന്റെ ഭാര്യ മഹാലക്ഷ്മിയും സമുദ്രകന്യക തന്നെയാണ്. അദ്ദേഹത്തിന്റെ കൌസ്തുഭത്തെ സമുദ്രദേവനായ വരുണൻ സമ്മാനിച്ചതാണ്. സമുദ്രമുദ്രയായ ശംഖും തൃക്കൈയ്യിൽ ധരിച്ചിട്ടുമുണ്ട്. ഈ ശംഖത്തിനു പാഞ്ചജന്യമെന്നാണു പേരു. ദ്രാവിഡന്മാർ അഞ്ചുവർഗ്ഗക്കാരായിരുന്നു. ഈ പഞ്ചജനങ്ങളുടെ മുദ്രയായതുകൊണ്ടാണു അതിനു പാഞ്ചജന്യമെന്നു പേരുണ്ടായത്. സമുദ്രസമ്പർക്കമില്ലാതെ പഞ്ചാബിലും ഹിമാലയ തടത്തിലും പാർത്തിരുന്ന ആര്യന്മാർ ഒരുകാലത്തു സമുദ്രദേവന്റെ ഭക്തന്മാരായിത്തീരാൻ ഇടയില്ലെന്നു വിചാരിക്കാതെ നിർവ്വാഹമില്ല.

മഹാന്മാരായ ചില തത്വജ്ഞാനികൾ പറയുംപോലെ പഞ്ചേന്ദ്രിയങ്ങൾ വഴിയായി ലഭിച്ചിട്ടുള്ള ബോധങ്ങളെ അടിസ്ഥാനപ്പെടുത്തിയല്ലാതെ യാതൊന്നിനെയും മനുഷ്യനു ധ്യാനിക്കുവാൻ കഴിയുന്നതല്ല. സ്വർണ്ണം ഉരുക്കിയുണ്ടാക്കിയ കുന്നിന്മേൽ ആനയുടെതലയും മുതലയുടെ വാലും മനുഷ്യന്റെ ഉടലും ഗരുഡന്റെ ചിറകും കമ്പിളിയാട്ടിന്റെ രോമവുമുള്ള ഭീമാകൃതിയായ ഒരു അഞ്ചുകണ്ണന്റെ രൂപത്തെ നമുക്കു ധ്യാനിക്കാൻ കഴിയും. ഇങ്ങനെയൊരു രൂപം വാസ്തവത്തിൽ ഉള്ളതല്ലെങ്കിലും ആ രൂപത്തിന്റെ ഘടകങ്ങളൊക്കെ വാസ്തവത്തിൽ ഉള്ളവയാണ്. ഇങ്ങനെ എത്ര ഇല്ലാത്തരൂപത്തെ ധ്യാനിക്കാൻ നോക്കിയാലും ഉള്ള ഘടകങ്ങളെക്കൊണ്ടു ഒരു ഇല്ലാത്തരൂപത്തെ സങ്കല്പിക്കാനല്ലാതെ ഇല്ലാത്തഘടകങ്ങളെക്കൊണ്ടു ഒരു ഇല്ലാത്തരൂപത്തെസങ്കല്പിക്കാൻ ബുദ്ധിയെ എത്ര ശ്രമപ്പെടുത്തിയാലും നമുക്കു സാധിക്കുന്നതല്ല. ഇതു നിഷേധിക്കുവാൻപാടില്ലാത്ത ഒരു വാസ്തവമാകുന്നു. അതിനാൽമഹാവിഷ്ണുവിന്റെ ആകൃതിയിലും അലങ്കാരങ്ങളിലും കാണുന്ന സകല ഘടകവസ്തുക്കളിലും അതിപരിചിതന്മാരായിരുന്ന ഒരുജനസമുദായമായിരിക്കണം അദ്ദേഹത്തിന്റെ രൂപത്തെസങ്കല്പിച്ചതെന്നു ഊഹിക്കുന്നതു ഒരു ന്യായമായ ഊഹംതന്നെയാണ്. വിഷ്ണുവിന്റെ ദശാവതാരങ്ങളിൽ സർവ്വപ്രധാനമായ അവതാരം കൃഷ്ണാവതാരമാകുന്നു. ശ്രീകൃഷ്ണൻ യാദവവംശക്കാരനാകുന്നു. ചേര-ചോള-പാണ്ഡ്യന്മാരുടെ പിതാമഹനും, യദുവംശപിതാവും ഒരു അച്ഛന്റെ മക്കളാകുന്നു. ചേരാദികൾ ദ്രാവിഡന്മാരാണെന്നുള്ള സംഗതി സമ്മതിക്കപ്പെട്ടിരിക്കുന്നു. യാദവവംശരാജാക്കന്മാർ പശ്ചിമതീരം വഴിയായി കേരളരാജ്യത്തിന്റെ തെക്കേ അതിർത്തിയിലുള്ള കൊല്ലംവരെ എത്തി രാജ്യങ്ങളും രാജവംശങ്ങളും സ്ഥാപിച്ചിട്ടുണ്ടെന്നു കേവലം ഐതിഹ്യമോ പുരാണമോ അല്ലാത്ത വാസ്തവചരിത്രംതന്നെ ഉണ്ട്. അതിനാൽ യദുവംശവും യാദവനായ ശ്രീകൃഷ്ണനും ദ്രാവിഡന്മാർ തന്നെയെന്നുള്ളതിനു യാതൊരു സംശയവുമുണ്ടാവാൻ പാടില്ല.

മഹാവിഷ്ണുവിന്റെ അല്ലെങ്കിൽ ശ്രീകൃഷ്ണന്റെ ആകൃതിയും അലങ്കാരങ്ങളുമുള്ള ഒരു ദ്രാവിഡദേവൻ പുരാതന പഞ്ചദ്രാവിഡന്മാരിൽ ഒരു വർഗ്ഗക്കാർക്കുണ്ടായിരുന്നു. അകപ്പൊരുളെന്നു പറയുന്ന ഒരു പ്രാചീന ദ്രാവിഡഗ്രന്ഥത്തിലാണു ഈ

ദേവനെ നാം കാണുന്നതു്. പഞ്ചദ്രാവിഡന്മാരെന്നു പറയുന്നതു് പാലൈമാക്കൾ, മരുതമാക്കൾ, മുല്ലൈമാക്കൾ, കുറിഞ്ചിമാക്കൾ, നെയ്തൽമാക്കൾ എന്ന പേരുള്ള അഞ്ചു വർഗ്ഗക്കാരെയാകുന്നു. ഇവരിൽ മരുതമാക്കൾ മരുതനിലങ്ങളിൽ (മരുതുവൃക്ഷങ്ങൾ ധാരാളമുള്ള ശാദ്വലപ്രദേശങ്ങളിൽ) താമസിച്ചു ഗോപാലനം തൊഴിലാക്കി ജീവിച്ചുപോന്ന ഒരു വർഗ്ഗക്കാരാകുന്നു. അവരുടെ ദേവൻ മരുതവീരനെന്നായിരുന്നു പേരു്. ആ ദേവൻ മയിൽപീലികൾ തിരുകിയിട്ടുള്ള കൊണ്ടയും കെട്ടിവച്ചു ഓടക്കുഴലൂതി കന്നുകാലികളെ മേച്ചു നടന്നിരുന്ന ഒരു കറുത്ത ദേവനെന്നാണു വർണ്ണിക്കപ്പെട്ടിരിക്കുന്നതു്. ഈ മരുതവീരനാണു പിന്നീടു മധുരവീരനായിത്തീർന്നു ശ്രീകൃഷ്ണനെന്നു ചിലർ അഭിപ്രായപ്പെടുകയും ചെയ്യുന്നു. മധുരാപുരേശനായ കംസന്റെ വധമായിരുന്നുവല്ലൊ കൃഷ്ണാവതാരകാര്യം. മധുരേശവധത്തിൽ വീര്യപരാക്രമങ്ങൾ കാണിച്ചതുകൊണ്ടു മധുരവീരനെന്നുള്ള പേരു അർത്ഥവത്തായിത്തീരുകയും ചെയ്തു. നമ്മുടെ "കുതിര" മദിരാശിക്കാർക്കു "കുരുത"യായിത്തീരുമ്പോലെ മരുതവീരൻ മധുരവീരനായിത്തീരുകയും ചെയ്തു. പഞ്ചജനങ്ങളായ ഈ ദ്രാവിഡപുരാതനന്മാർക്കു ശംഖം വലിയോരു അലങ്കാരസാധനമായിരുന്നു. ഇപ്പോഴും അതു അവരുടെ ഒരു അലങ്കാരസാധനം തന്നെയാണു്. വിഷ്ണുവിന്റെ തൃക്കൈയ്യിൽ ധരിച്ചിരിക്കുന്ന ശംഖത്തിനു "പാഞ്ചജന്യം" എന്നു പേരുണ്ടായതുതന്നെ ഈ പഞ്ചജനമുദ്രയായതുകൊണ്ടാണെന്നു മുമ്പേ പ്രസ്താവിച്ചിട്ടുണ്ടല്ലൊ.

വിഷ്ണുവിന്റെ ദശാവതാരങ്ങൾ പരിശോധിച്ചു നോക്കിയാൽ ഈ അനുമാനങ്ങളെല്ലാം ബലപ്പെടുകയും വൈഷ്ണവമതം പശ്ചിമതീരവാസികളായ കേരളീയരുടെ സ്വന്തമതമാണെന്നു പാലാഴിയിൽ നിന്നു അമൃതമെന്നതുപോലെ തെളിഞ്ഞുവരികയും ചെയ്യുന്നതു നമുക്കു കാണാവുന്നതാണു്.

ഭഗവാന്റെ പത്തു അവതാരങ്ങൾ മത്സ്യം, കൂർമ്മം, വരാഹം, നൃഹരി, വടു, ഭാർഗ്ഗവൻ, രാമചന്ദ്രൻ, സീരി, കൃഷ്ണൻ, കല്ക്കി ഇവയാണല്ലൊ. ഇവയിൽ അപ്രധാനങ്ങളും മനുഷ്യാകൃതിയിലല്ലാത്തവയുമായ മത്സ്യ-കൂർമ്മ-വരാഹാവതാരങ്ങളെ കുറിച്ചു ഒരുമിച്ചു പറയാം. മത്സ്യാവതാരം ദ്രമിളദേശത്തായിരുന്നു എന്നാണു പുരാണങ്ങൾ ഘോഷിക്കുന്നതു്. ആ അവതാരകഥകളിലുള്ള മത്സ്യകൂർമ്മവരാഹങ്ങൾ സമുദ്രസംബന്ധമുള്ള ജന്തുക്കളാകയാൽ ദ്രമിളദേശത്തിന്റെ സമുദ്രതീരപ്രദേശങ്ങളിലെവിടെയോ ആയിരുന്നു ഈ അവതാരങ്ങൾ മൂന്നും എന്നു ഊഹിക്കേണ്ടിയിരിക്കുന്നു. വരാഹാവതാരത്തിൽ ഒരു സംശയമുള്ളതു കാട്ടുപന്നിയോ കടപ്പന്നിയോ എന്നറിയാനാണു്. ഭൂമി കുത്തിപ്പൊക്കാൻ തക്ക ഭീമാകൃതിയുള്ള തേറ കടപ്പന്നിക്കു വെച്ചുകെട്ടുന്നതുസൂക്ഷിച്ചുവേണ്ടതാണല്ലോ. പക്ഷേ പശ്ചിമപർവ്വതങ്ങൾ "പങ്കേശയിക്കുന്ന പോത്രിപ്രവര"ന്മാർക്കു പ്രസിദ്ധിയുള്ളതാകയാൽ ഈ സംശയത്തിനും നിവൃത്തിയില്ലായ്കയില്ല.

നാലാമത്തേതു നരസിംഹാവതാരമാണു്. ഹിരണ്യകശിപുവിനെ നിഗ്രഹിച്ചു പ്രഹ്ലാദനെ രക്ഷിക്കാനായിരുന്നുവല്ലൊ ഭഗവാൻ ഈ അവതാരമെടുത്തതു്. ഹിരണ്യകശിപുവിന്റെ നാടും നഗരിയും എവിടെയായിരുന്നു എന്നു പിന്നത്തെ അവതാരത്തിൽ നിന്നു നമുക്കു ഊഹിക്കാനേ തരമുള്ളു. പിന്നത്തെ അവതാരം വാമനനായിട്ടായിരുന്നു. ഗുണവാനായിരുന്ന മഹാബലി ചക്രവർത്തിയോടു നാടു കരസ്ഥമാക്കാനായിട്ടായിരുന്നു ഈ അവതാരം. മഹാബലി നാടുവാണിരുന്നതു കേരളത്തിലാണെന്നു പ്രസിദ്ധമാകയാൽ വാമനാവതാരം കേരളത്തിൽ തന്നെയെന്നു തീർച്ചയാക്കാം. പ്രഹ്ലാദപുത്രനായ വിരോചനന്റെ മകനാണു മഹാബലി. മഹാബലി തനിക്കു പിതൃപൈതാമഹമായി സിദ്ധിച്ച സിംഹാസനത്തിലിരുന്നാണു നാടുവാണതെങ്കിൽ അദ്ദേഹത്തിന്റെ പ്രപിതാമഹൻ ഹിരണ്യകശിപുവും അദ്ദേഹവും ഒരു സിംഹാസനത്തിലിരുന്നു ഒരു നാട്ടിനെ തന്നെയാണു ഭരിച്ചിരുന്നതെന്നു സമ്മതിക്കാതെ തരമില്ല. അതിനാൽ മഹാബലിയുടെ നാടായ കേരളംതന്നെയാണു ഹിരണ്യകശിപുവിന്റെയും നാടെന്നും, നരസിംഹവാമനാവതാരങ്ങൾ രണ്ടും കേരളത്തിൽ തന്നെ ആയിരുന്നു എന്നും നമുക്കു നിർണ്ണയിക്കാവുന്നതാണു്.

ആറാമത്തെ അവതാരം പരശുരാമാവതാരമാകുന്നു. പരശുരാമൻ ക്ഷത്രിയനിഗ്രഹം ചെയ്തു എന്നുള്ളതിനെക്കാൾ അത്ഭുതകരമായ കഥ കേരളോദ്ധാരണമാണല്ലൊ. പരശുരാമൻ കേരളോദ്ധാരണം ചെയ്തു എന്നതിനെ സമുദ്രത്തിന്നടിയിൽ നിന്നു ഭൂമി പൊക്കിയെടുത്തു എന്നു വ്യാഖ്യാനിക്കാതെ അനാഥമായി അധഃപതനാവസ്ഥയിൽ കിടന്നിരുന്ന കേരളീയ ജനസമുദായത്തെ സനാഥമാക്കി സമുദ്ധരിച്ചു എന്നു വ്യാഖ്യാനിക്കുന്നതായാൽ അതിൽ യാതൊരു അബദ്ധത്തിനും ശങ്കയില്ലെന്നു തോന്നുന്നു. കേരളീയരായ അനേകം ദാശന്മാരെ അദ്ദേഹം പൂണുനൂൽ ധരിപ്പിച്ചു ബ്രാഹ്മണരാക്കിത്തീർത്തിട്ടുണ്ടെന്നുള്ള ഐതിഹ്യം ഈ വ്യാഖ്യാനത്തെ സഹായിക്കുകയും ചെയ്യുന്നുണ്ടു്. വൈഷ്ണവമതസ്ഥാപകനായ ശ്രീവേദവ്യാസമഹർഷി മത്സ്യഗന്ധീപുത്രനായതിന്റെ രഹസ്യവും, വിഷ്ണുവിന്റെ പ്രഥമാവതാരം മത്സ്യമാവാനുള്ള കാരണവുമെല്ലാം ശ്രീപരശുരാമൻ ദാശന്മാർക്കു ബ്രാഹ്മണ്യം നൽകിയ കഥയിൽ നിന്നു നമുക്കു ഊഹിക്കാവുന്നതാണു്. ശ്രീപരശുരാമൻ മറെറങ്ങുംനിന്നു ബ്രാഹ്മണരെ കൊണ്ടുവരികയല്ല ചെയ്തതെന്നും, ആദിമകേരളീയനാഗന്മാരിൽ ഒരു വർഗ്ഗം വൈദികവൃത്തികൊണ്ടു ബ്രാഹ്മണരായിത്തീരുകയാണു ചെയ്തതെന്നും ഈയിടെ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള ജന്മികുടിയാൻ കമ്മിഷൻറിപ്പോർട്ടിൽ സയുക്തികം സ്ഥാപിക്കപ്പെട്ടിട്ടുള്ള സംഗതിയും ഇവിടെ സ്മരണീയമാണു്. അതിനാൽ വിഷ്ണുവിന്റെ ആറാമത്തെ അവതാരം നിസ്സംശയം കേരളത്തിൽ തന്നെയായിരുന്നു.

പിന്നത്തേതു ശ്രീരാമാവതാരമാണു്. അതു കേരളത്തിൽ നിന്നു അനേകശതം നാഴിക ദൂരെയുള്ള അയോദ്ധ്യയിലായിരുന്നു എന്നു രാമായണം സ്പഷ്ടമായി വിളിച്ചുപറയുന്നുണ്ടു്. എന്നാൽ രാമാവതാരകാര്യം രാവണവധമാണല്ലോ. അതിന്നായി ഭഗവാൻ ആരംഭിക്കുന്നതു പഞ്ചവടിയിൽ വെച്ചു രാവണസഹോദരിയായ ശൂർപ്പണഖയെ കണ്ടെത്തുന്നതുമുതല്ക്കാകുന്നു. പഞ്ചവടി മുതൽ തെക്കോട്ടു സിലോൺവരെ ചെന്നാണു ഈ കാര്യസിദ്ധിവരുത്തുന്നതു്. അതിനാൽ രാമാവതാരത്തിലും പഞ്ചവടി മുതൽ തെക്കോട്ടുള്ള പശ്ചിമതീരപ്രദേശങ്ങളാണു പ്രധാനരംഗങ്ങളായിരിക്കുന്നതു്. രാമായണകഥ ആര്യന്മാർ ദക്ഷിണഖണ്ഡത്തെ ജയിച്ചു കീഴടക്കിയ വൃത്താന്തമാണെന്നു പറയുന്നതിനേക്കാൾ കേരളീയവൈഷ്ണവമതം ഉത്തരഇൻഡ്യാനിവാസികളായ ജനങ്ങൾക്കു കൂടി പത്ഥ്യമാക്കിത്തീർക്കാൻ നിർമ്മിച്ച ഇതിഹാസമാണെന്നു പറയുന്നതായിരിക്കും കുറേക്കൂടി ശരിയായിരിക്കുന്നതു്. ശ്രീരാമനും ശ്രീകൃഷ്ണനെ

പ്പോലെതന്നെ കാർവർണ്ണനാണ്. മനുഷ്യരുടെ വർണ്ണഭേദത്തെ കുറിച്ച് മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലോ. രാമായണകർത്താവായ ശ്രീവാൽമീകി മഹർഷിയും, മഹാഭാരതകർത്താവായ ശ്രീവേദവ്യാസമഹർഷിയെപ്പോലെ ഒരു അനാര്യമഹർഷിയായിരുന്നു. ഈ രണ്ടു ഇതിഹാസങ്ങളും ആര്യഭാഷയിലായതുകൊണ്ടു വിശേഷമൊന്നുമില്ല. അനാര്യന്മാരായ മഹാകവികൾ സംസ്കൃതഭാഷയിൽ നല്ല ഒന്നാന്തരം മഹാകാവ്യങ്ങൾ നിർമ്മിച്ചിട്ടുണ്ടെന്നുള്ളതിലേക്കു യാതൊരു ലോഭവും കൂടാതെ ദൃഷ്ടാന്തങ്ങളെ ഉദ്ധരിക്കാവുന്നതാണ്. വ്യാസനും വാൽമീകിയും ആര്യന്മാരാണെങ്കിൽ വാലനും വേടനും ആര്യന്മാർ തന്നെയാണ്. ഋഷിമൂലവും നദീമൂലവും അന്വേഷിക്കേണ്ടാ എന്നു വിലക്കാനുള്ള ഹേതു അനാര്യമഹർഷികളെ ആര്യമഹർഷികളാക്കാൻ ചെയ്ത കൃത്രിമങ്ങൾ വെളിപ്പെടാതിരിക്കാൻ തന്നെയെന്നു പറയേണ്ടതില്ലല്ലോ. അതിനാൽ രാമാവതാരം അയോധ്യയിലാണെന്നു രാമായണത്തിൽ കാണുന്നതുകൊണ്ടു വൈഷ്ണവമതോൽപത്തി കേരളത്തിൽ നിന്നു മറ്റൊരേടത്തേക്കു മാറണമെന്നില്ല.

എട്ടാമത്തേതും ഒൻപതാമത്തേതും ആയ സീരി-കൃഷ്ണാവതാരങ്ങൾ രണ്ടും ഏകകാലത്തിലും ഏകരാജ്യത്തിലുമാണ്. കൃഷ്ണാവതാരം പശ്ചിമതീരത്തിലെ ഗുജറാത്തിലാണെന്നു മുമ്പേതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

പത്താമത്തെ അവതാരം ഭവിഷ്യൽകഥയാണ്. അതും പശ്ചിമതീരത്തിലാണെന്നു കല്ക്കിപുരാണംകൊണ്ടു കാണുന്നു. ലങ്കയിലെ പത്മാദേവിയെന്ന ജഗന്മോഹിനിക്കു വേണ്ടി നടക്കുന്ന കല്യാണമാണ് അതിൽ വർണ്ണിക്കപ്പെട്ടിട്ടുള്ളത്. ഇങ്ങനെ മഹാവിഷ്ണുവിന്റെ പത്തു അവതാരങ്ങൾക്കും ഭാരതഖണ്ഡത്തിന്റെ മററു ഭാഗങ്ങളോടില്ലാത്തവണ്ണം പശ്ചിമതീരത്തോടു സംബന്ധമുണ്ടായിരിക്കുന്നതു കാണുമ്പോൾ വൈഷ്ണവകഥകളുടെ രംഗം പശ്ചിമതീരവും വിശേഷിച്ചു കേരളരാജ്യവുമാണെന്നു ന്യായമായി നമുക്കു ഊഹിക്കാവുന്നതാണ്. ഈ കഥകളെല്ലാം വ്യാസൻ തന്റെ ശിഷ്യന്മാർക്കു ഉപദേശിച്ചുകൊടുത്തതാണെന്നു കാണുന്നുണ്ട്. അതിനാൽ ഒന്നുകിൽ വ്യാസൻ പശ്ചിമതീരക്കാരനായിരുന്നു, അല്ലെങ്കിൽ അദ്ദേഹം പശ്ചിമതീരത്തിൽ തന്റെ ജീവിതത്തിൽ അധികഭാഗവും നയിച്ചിരുന്നു എന്നു സമ്മതിക്കാതെ തരമില്ല. വ്യാസവാൽമീകികൾ രണ്ടുപേരും കന്നടരാജ്യക്കാരാണെന്നു ഒരു പണ്ഡിതൻ ഈയിടെ അഭിപ്രായപ്പെട്ടിട്ടുമുണ്ട്.

വൈഷ്ണവഗ്രന്ഥങ്ങളിൽ പ്രാധാന്യം മഹാഭാരതത്തിനാണല്ലോ. മഹാഭാരതം വ്യാസൻ നിർമ്മിച്ചു തന്റെ ശിഷ്യനായ വൈശമ്പായനനു ഉപദേശിച്ചുകൊടുത്തു. അദ്ദേഹം അതിനെ ജനമേജയന്റെ സർപ്പസത്രത്തിൽ വെച്ചു പ്രസംഗിച്ചു കേൾപ്പിച്ചു. അതിന്നു ശൌനകൻ എന്ന സൂതനന്ദനൻ കേട്ടുപഠിച്ചു നൈമിശാരണ്യത്തിൽ കൂടിയിരുന്ന ഋഷികൾക്കു ഉപദേശിച്ചുകൊടുത്തു. അങ്ങിനെയാണു മഹാഭാരതകഥയ്ക്കു പ്രസിദ്ധി വന്നതെന്നു അതിൽതന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ജനമേജയന്റെ സർപ്പസത്രം ഒരു പന്തിരാണ്ടുകൊണ്ടാണു അവസാനിച്ചത്. സർപ്പസത്രം എന്നതിനു സർപ്പയാഗം എന്നാണല്ലോ അർത്ഥം. പച്ചമലയാളത്തിൽ പറഞ്ഞാൽ കാവിനുപാട്ടെന്നർത്ഥം. കാവിനുപാട്ടു കേരളത്തിലല്ലാതെ അല്ലെങ്കിൽ കേരളത്തിലെപ്പോലെ ഇത്ര കോലാഹലമായിട്ടു ഭാരതഖണ്ഡത്തിൽ മററു എവിടെയാണു നടത്തപ്പെട്ടുപോരുന്നത്.

ഗീതോപദേശത്തിനു കുരുക്ഷേത്രത്തിലെ യുദ്ധരംഗത്തെ വ്യാസൻ തിരഞ്ഞെടുത്തതിന്റെ യുക്തായുക്തതയെപ്പററി വാദപ്രതിവാദം നടത്തുന്നവർക്കു ഭാരതകഥാപ്രസംഗത്തിനു സർപ്പസത്രത്തെ തിരഞ്ഞെടുത്തതിന്റെ യുക്തായുക്തതയെപ്പററിയും ആ വാദം നടത്താവുന്നതാണ്. ഭാരതകഥ അർത്ഥവാദമുള്ള അധ്യാത്മകഥയാണെന്നു വേദാന്തികൾ വാദിക്കുന്ന വഴിക്കു പോയാൽ ഭാരതകഥാപ്രസംഗസന്ദർഭവും ഗീതോപദേശസന്ദർഭവും യാഗാവസരങ്ങളാണെന്നു കാണാവുന്നതാണ്. കുരുക്ഷേത്രത്തിൽ നരമേധവും ജനമേജയരാജധാനിയിൽ നാഗമേധവും എന്നുമാത്രം ഭേദം. ഈ അദ്വൈതവാദത്തെ ഈ ഉപന്യാസവിഷയമായ വൈഷ്ണവമതചരിത്രത്തിലേക്കു എടുക്കുകയാണെങ്കിൽ നാഗാരാധനത്തെയും നരമേധത്തെയും നിരുത്തൽ ചെയ്യാനോ അല്ലെങ്കിൽ ആ രണ്ടു പൂജാക്രമങ്ങളും പ്രചാരത്തിൽ ഇരുന്ന കാലത്തോ ആണു വൈഷ്ണവമതത്തിന്റെ ആവിർഭാവം എന്നു നമുക്കു ഊഹിക്കാവുന്നതാണ്. സർപ്പസത്രത്തെ അഥവാ നാഗമേധത്തെ കാവിനുപാട്ടായും, കുരുക്ഷേത്രയുദ്ധത്തെ അഥവാ നരമേധത്തെ ഭദ്രകാളി സേവയായും എടുക്കുന്ന പക്ഷം ഈ രണ്ടു പൂജാക്രമങ്ങളും ഇപ്പോഴും പ്രാബല്യം കുറഞ്ഞിട്ടെങ്കിലും പ്രചാരത്തിലിരിക്കുന്ന രാജ്യമായ കേരളമാണു വൈഷ്ണവമതത്തിന്റെ ജന്മഭൂമി എന്നു തീർച്ചപ്പെടുത്താവുന്നതാണല്ലോ.

സർപ്പയാഗം ഇപ്പോഴും കേരളത്തിന്റെ എല്ലാ ഭാഗങ്ങളിലും ഉണ്ടല്ലോ. നമ്പൂരിമാർ വൈദികാര്യന്മാരുടെ സന്താനങ്ങളാണെന്നു പറഞ്ഞുവരുന്നു എങ്കിലും നാഗാരാധനം അവരിൽ ആഢ്യന്മാരായുള്ളവരും ഇപ്പോഴും നടത്തിപ്പോരുന്നുണ്ട്. കേരളത്തിലെ സർപ്പക്കാവുകളുടെ ഒക്കെ മേൽക്കോയ്മ പാമ്പുംമേക്കാട്ടു ഇല്ലത്തിലേക്കാണു ഇപ്പോഴുമെന്നു പറയുന്നു. സർപ്പനക്ഷത്രമായ ആയില്യം മണ്ണാർശാലയിലും പ്രധാനമാണ്. കേരളരാജ്യം ലോകത്തിലെ എല്ലാ മുഖ്യമതങ്ങളുടേയും കേളിരംഗമായിരുന്നിട്ടും അദ്വൈതമതത്തിന്റെയും വൈഷ്ണവമതത്തിന്റെയും ജന്മഭൂമിയായിരുന്നിട്ടും, പാശ്ചാത്യപരിഷ്കാരത്തിന്റെ ആദ്യരംഗപ്രവേശസ്ഥലമായിരുന്നിട്ടും, ക്രിസ്തുമതവും മുഹമ്മദുമതവും ഭഗീരഥപ്രയത്നം ചെയ്തു കേരളീയരുടെ കുടുമ അറുക്കുകയും കാവു പറിക്കുകയും ചെയ്തിട്ടും, കേരളത്തിലെ പ്രബല തറവാടുകളിലെ പ്രബലന്മാരായ ഇളമുറക്കാർ തന്നെ ചാണക്യൻ കറുക ചുട്ടതുപോലെ ചൂരൽക്കെട്ടുകളെ വേരോടു തോണ്ടിയെടുത്തു ചുട്ടു ദഹിപ്പിച്ചിട്ടും നാഗരാജാവും നാഗയക്ഷിയും പിന്നെയും വെളിച്ചപ്പാടുകൊണ്ടു നില്ക്കുന്നതു നാം കാണുന്നുണ്ടല്ലോ. നാഗാരാധനത്തെ നിശ്ശേഷം നിരുത്തൽ ചെയ്തുകളയുന്നതിനു വൈഷ്ണവമതത്തിനു ശക്തിയില്ലാഞ്ഞിട്ടോ, ജനസാമാന്യം ദൃഢമായി വിശ്വസിച്ചുപോയ ഒരു മതത്തെ വേരോടെ പറിച്ചുകളയുക വിഷമമെന്നു കണ്ടിട്ടോ ആയിരിക്കണം വൈഷ്ണവന്മാർ നാഗരാജാവായ ശ്രീ അനന്തനെ വിഷ്ണുവിന്റെ മെത്തയാക്കിയത്. ലക്ഷ്മണനും ബലദേവനും ശ്രീ അനന്തന്റെ അവതാരങ്ങളെന്നാണല്ലോ പറഞ്ഞുവരുന്നത്. രാമാവതാരത്തിൽ ഭഗവാന്റെ അനുജനായും കൃഷ്ണാവതാരത്തിൽ ഭഗവാന്റെ ജ്യേഷ്ഠനായും ശ്രീ അനന്തനെ അവതരിപ്പിച്ചു നാഗപൂജയെ കൂടി വൈഷ്ണവമതത്തിൽ ലയിപ്പിക്കയാണു ചെയ്തിരിക്കുന്നത്. (തുടരും)

# കുറിപ്പുകൾ.

## എസ്. എൻ. ഡി. പി. യോഗം.

ഈ സ്ഥാപനത്തിൻെറ ഇക്കൊല്ലത്തെ പൊതുയോഗം കൊട്ടാരക്കര മലയാളംസ്കൂളിൽ വെച്ചു ഈ മാസം ൨൭-൨൮-വക്കീൽ മിസ്റ്റർ എൻ. കുമാരൻ ബി. ഏ., ബി. എൽ. ൻെറയും ൨൯-൩൦- മുൻസിഫ് മിസ്റ്റർ എം. ഗോവിന്ദൻ ബി. ഏ., ബി. എൽ. ൻെറയും അദ്ധ്യക്ഷതയിൽ കഴിഞ്ഞുകൂടിയിരിക്കുന്നു. യോഗത്തിൻെറയും സമുദായത്തിൻെറയും അഭിവൃദ്ധിയെ ഉദ്ദേശിച്ചു പല നിശ്ചയങ്ങളും പതിവുപോലെ യോഗത്തിൽ പാസ്സാക്കിയതായി കാണുന്നു. അവയിൽ ഒരു നിശ്ചയം കാലവിശേഷത്താൽ ഞങ്ങൾക്കു വളരെ കൌതുകകരമായി തോന്നുന്നു. യോഗാംഗങ്ങളിൽ കടിശ്ശികക്കാരായ അരേംപേരുടെ പേരിൽ യോഗം നംബർ പതിച്ചു വിധി സമ്പാദിച്ചിട്ടുണ്ട്. ഒരു മാസത്തിനകം വിധിത്തുക അടയ്ക്കാത്തവരുടെ മേൽ ഊർജ്ജിതമായി നടപടി നടത്തി തുക വസൂൽ ചെയ്യണമെന്നാണത്രെ ഈ നിശ്ചയം. യുദ്ധവും ദാരിദ്ര്യവും കൊണ്ടു ലോകം ആസകലം കൈകഴഞ്ഞിരിക്കുന്നു. അല്പം കൂടി കഴിഞ്ഞാൽ ഭക്ഷണസാധനങ്ങൾക്കുള്ള ദുർഭിക്ഷത എത്ര ഭയങ്കരമായിത്തീരുമെന്നു കണ്ടെങ്കിലെ അറിയാൻ തരമുള്ളു. ലോകത്തിൻെറ മററു ഭാഗങ്ങളിൽ ക്ഷാമം ബാധിക്കുമ്പോൾ തേനും പാലും ഒഴുകുന്ന മിസ്രേം ദേശത്തെ കുറിച്ചു നാം ബൈബിളിൽ വായിക്കുന്നുണ്ട്. മേൽ പറഞ്ഞ നിശ്ചയം വായിച്ചപ്പോൾ ഈഴവസമുദായത്തിൽ യുദ്ധവും ക്ഷാമവും മുറുകിയാലും തേനും പാലും പ്രവഹിച്ചുകൊണ്ടിരിക്കതന്നെ ചെയ്യുമെന്നാണ ഈ നിശ്ചയം പാസ്സാക്കിയവരുടെ വിശ്വാസം എന്നു തോന്നിപ്പോകുന്നു.

## നായർസമാജം.

സമസ്തകേരളീയനായർമഹാജനയോഗത്തിൻെറയും കേരളീയനായർ സമാജത്തിൻെറയും യോജിച്ചുള്ള സമ്മേളനം ഈ മാസം ൨൦-൨൧-൦ നു- കളിലായി അയിരൂരിൽ വെച്ചു ൧-ാം ദിവസം പെൻഷ്യൻഡ് ഹൈക്കോടതി രജിസ്ത്രാർ എം. സീ. ശങ്കരപ്പിള്ള അവർകളുടെയും ൨-ാം ദിവസം ദിവാൻബഹദൂർ ഏ. ഗോവിന്ദപ്പിള്ള ബി. ഏ., ബി. എൽ. അവർകളുടെയും അദ്ധ്യക്ഷതയിൽ കഴിഞ്ഞുകൂടിയിരിക്കുന്നു. യോഗത്തിൽ പല പ്രസംഗങ്ങൾ നടക്കുകയും ചില നിശ്ചയങ്ങൾ പാസ്സാക്കുകയും ചെയ്തിട്ടുണ്ട്. ഇവ രണ്ടും എല്ലാ യോഗങ്ങളിലും വളരെ എളുപ്പം കഴിഞ്ഞുകൂടും. കേരളീയനായർസമാജം മൂലം നായർസമുദായത്തിനും തന്മൂലം നാട്ടിനും ഉണ്ടായിട്ടുള്ള നന്മകൾ ചില്ലറയൊന്നുമല്ല. നിർഭാഗ്യവശാൽ അല്പകാലം മുമ്പേ ഒരു അന്തഃഛിദ്രമുണ്ടായി സഭ രണ്ടായി ഭിന്നിച്ചു എങ്കിലും വീണ്ടും തമ്മിൽ യോജിച്ചു ഇക്കൊല്ലത്തെ സമ്മേളനം നടന്നതായി കാണുന്നതിൽ ഞങ്ങൾ വളരെ സന്തോഷിക്കുന്നു. യുദ്ധകാലങ്ങളിൽ യുദ്ധം ചെയ്വാനും, സമാധാനകാലങ്ങളിൽ സമാധാനം പരിപാലിക്കാനും നായന്മാർ പണ്ടു സമർത്ഥന്മാരായിരുന്നതുപോലെ തന്നെ പിണങ്ങാനും ഇണങ്ങാനും അവർ ഇപ്പോഴും സമർത്ഥന്മാരാണെന്നു വെളിപ്പെട്ടിരിക്കുന്നു. പിണങ്ങി ഇണങ്ങിയാൽ ആ ഇണക്കത്തിനു പിന്നെ ഭംഗമില്ലെന്നാണു തത്വവേദികൾ സിദ്ധാന്തിക്കുന്നതു്. ഇണങ്ങിയെന്നു ഒരു കൂട്ടർ പറയുന്നതേയുള്ളു.

## ബ്രഹ്മസമാജമഹായോഗം.

ഒരു നൂറാണ്ടുകാലങ്ങൾക്കു മുമ്പായി ബംഗാളത്തിൽ ആരംഭിച്ച ബ്രഹ്മസമാജത്തിൻെറ മുഖ്യമായ ഉദ്ദേശ്യം ജാതിമതഭേദം കൂടാതെ മനുഷ്യരെയൊക്കെ സഹോദരത്വത്തിൽ കൂട്ടിയിണക്കി ഏക ദൈവവിശ്വാസത്തെ ഉറപ്പിക്കണമെന്നാണല്ലൊ. ഇതിൻെറ ഒരു ശാഖ അല്പകാലങ്ങൾക്കു മുമ്പു മലബാറിൽ സ്ഥാപിക്കുകയും ചില നായന്മാരും തിയന്മാരും അതിൽ അംഗങ്ങളായി ചേരുകയും ചെയ്തു. ഇപ്പോൾ അതിൻെറ ഒരു ശാഖ കരുനാഗപ്പള്ളിയിൽ ഉൾപ്പെട്ട ക്ലാപ്പന എന്ന സ്ഥലത്തും സ്ഥാപിച്ചിരിക്കുന്നു. ഈ മാസം ൨൭-ാം ൨൮-ാം ൨൯-ാം ഈ മൂന്നു നു- കളിലായി അവരുടെ ഒരു മഹായോഗം നടക്കുന്നതാണെന്നു അറിയുന്നുണ്ട്. ജാതിഭേദവും മതഭേദവും ഇല്ലാതാക്കാനുള്ള ഇവരുടെ ശ്രമം പണ്ടേതന്നെ വീർത്തിരിക്കുന്ന കേരളത്തിലെ ജാതിവയ്യോലയിൽ ഒരു പുതിയ ജാതിയെ കൂടി കൂട്ടിച്ചേർക്കാനാണ ഇടവരുന്നതെങ്കിൽ കഷ്ടമെന്നേ പറയാനുള്ളു.

## ഡെൽഹിയിലെ കാൺഫറൻസ്.

യുദ്ധത്തിൻെറ ഭാവിഗതി എന്തെന്നു യുദ്ധവിദഗ്ദ്ധന്മാർക്കുകൂടി നിർണ്ണയിക്കാൻ കഴിയാത്ത ഒരു ദശയിൽ യുദ്ധം ഇപ്പോൾ എത്തിക്കഴിഞ്ഞിരിക്കുന്നു. പശ്ചിമരംഗത്തിൽ ദിവസേന എന്നപോലെ ഭയങ്കരയുദ്ധം നടന്നുകൊണ്ടിരിക്കുന്നു. റഷ്യ മുഴുവനും ജർമ്മനിക്കു കീഴ്പെട്ടതോടുകൂടി ജർമ്മൻകാർ ഇൻഡ്യയെ ആക്രമിച്ചേക്കാം എന്നൊരു ഭയവും ഇംഗ്ലീഷുകാർക്കു ജനിച്ചിട്ടുണ്ട്. ജർമ്മൻചാരന്മാരും ദൂതന്മാരും മദ്ധ്യഏഷ്യയിൽ എത്തി കൃത്രിമങ്ങൾ ആരംഭിച്ചിരിക്കുന്നു എന്നും അതിനാൽ ഇൻഡ്യയുടെ സംരക്ഷണത്തിനു വേണ്ട കരുതലുകൾ ചെയ്യേണ്ടതു ആവശ്യകമായിത്തീർന്നിരിക്കുന്നു എന്നും ഇൻഡ്യാഗവർമ്മെൻറിനു ബോധപ്പെടുകയാൽ വൈസ്രായി അവർകൾ ഇൻഡ്യൻജനസമുദായനേതാക്കന്മാരെയും രാജാക്കന്മാരെയും ഡെൽഹിയിൽ വിളിച്ചുവരുത്തി ഒരു കാൺഫറൻസ് നടത്തിയിരിക്കുന്നു. ഈ കാൺഫറൻസിൽ മിസിസ് ബെസാൻറ, മിസ്റ്റർ ടിലാക് മുതലായ ചിലരെ കൂടി ക്ഷണിക്കാതിരുന്നതുകൊണ്ടു അവരുടെ കക്ഷിക്കാർ മുഴക്കുകൂട്ടുന്നു. ഇൻഡ്യയുടെ സംരക്ഷണത്തിനായി ചുരുങ്ങിയപക്ഷം അഞ്ചുലക്ഷം സൈന്യങ്ങളെ ഉടനെ ശേഖരിക്കണമെന്നാണ ആലോചന. ഇൻഡ്യാക്കാൎക്കു സ്വയംഭരണം അനുവദിച്ചു അവരെ സ്വതന്ത്രരാക്കിയ ശേഷമല്ലാതെ സൈന്യശേഖരത്തിനുള്ള ഉദ്യമം പൂർണ്ണമായി ഫലിക്കുന്നതല്ലെന്നു സ്വയംഭരണകക്ഷിക്കാർ ബലമായി വാദിക്കുന്നു. എങ്കിലും സൈന്യത്തിൽ ആളുകൾ ധാരാളമായി ചേർന്നുകൊണ്ടിരിക്കതന്നെ ചെയ്യുന്നു. പടയെന്നു കേൾക്കുമ്പോൾ വടിയെടുക്കുന്ന കൂട്ടരാണ സ്വയംഭരണവാദികളിൽ ഒട്ടു മുക്കാലും എന്നു നമുക്കറിയാമല്ലൊ. പട്ടാളത്തിൽ ചേരുന്നവൎക്കു തൃപ്തികരമായ ശമ്പളവും അവരുടെ

കുടുംബസംരക്ഷണത്തിനു വേണ്ട ഏർപ്പാടും ഉണ്ടെങ്കിൽ സ്വയംഭരണാദികൾ അതുതന്നെ നടന്നു വിലക്കിയാൽ കൂടിയും ധാരാളം ആളുകൾ പട്ടാളത്തിൽ ചേരുവാൻ ഉണ്ടാകുമെന്നാണു തോന്നുന്നതു്. ഇനി രണ്ടുമാസം കഴിഞ്ഞാൽ തീവണ്ടിമാർഗ്ഗം സാമാനങ്ങൾ കയററിക്കൊണ്ടു പോകുന്നതിനും വരുന്നതിനും പക്ഷേ സൌകര്യമില്ലാതെ വന്നേക്കാവുന്നതുകൊണ്ടു ഭക്ഷണസാധനങ്ങളെ സംബന്ധിച്ചു വേണ്ട കരുതലുകൾ ചെയ്യണമെന്നായിരുന്നു കാൺഫ്റൻസിലെ മറെറാരു ആലോചന. നമ്മുടെ ദിവാൻജി ഈ വിവരം കച്ചവടക്കാരെ വിളിച്ചുവരുത്തി അവരെ ധരിപ്പിച്ചു. കമുന്നുവീഴുന്നേടത്തുനിന്നു കാൽപണം ലാഭമെടുക്കുന്ന കച്ചവടക്കാർക്കു ഈ വർത്തമാനം കരങ്ങിനു ഏണിചാരിയപോലെയായി. ഡെൽഹിയിലെ കാൺഫ്റൻസിനെ കുറിച്ചു ടൈംസ് പത്രം അഭിപ്രായം പറഞ്ഞ കൂട്ടത്തിൽ ജമ്മൻസേന ഇതേവരെ കിഴക്കോട്ടു തിരിച്ചിട്ടുള്ളതായി അറിവില്ലെന്നു വൈസറായി അവർകൾ പ്രസംഗിച്ചതു ശരിയാണോ എന്നു സംശയിച്ചു പ്രസ്താവിച്ചിരിക്കുന്നു. ഈ വക സംഗതികളിൽ വെറുതെ ഓരോന്നു ഊഹിച്ചു ആകാശപഞ്ചാംഗം ഗണിക്കുന്ന കൂട്ടത്തിലല്ല ടൈംസ് പത്രമെന്നു അറിയാമല്ലൊ.

## മന്ദായിലെ സൈന്യശേഖരം.

മന്ദായിലെ രാജാവു തൻെറ നാട്ടിൽ നിന്നു സൈന്യത്തിൽ ചേരുന്നവൎക്കു താഴെ കാണുംപ്രകാരമുള്ള ആനുകൂല്യങ്ങൾ അനുവദിച്ചിരിക്കുന്നു. (൧) ഭടന്മാരായി സൈന്യത്തിൽ ചേരുന്നവൎക്കു ചേരുന്ന ഉടനെ നൂറുറുപ്പികവീതം സമ്മാനം രൊക്കം കൊടുക്കുന്നതാണു്. (൨) ഭടനായി ചേരുന്ന ആൾ ഒരു കുടിയാനാണെങ്കിൽ മിച്ചവാരം പകുതിയാക്കി കൊടുക്കും. (൩) രണ്ടു ബിഘാഭൂമിവീതം കരമൊഴിവായി കൊടുക്കും. (൪) കുടിയാന്മാരല്ലാത്തവൎക്കു നാലു ബിഘാവീതം കരമൊഴിവായി കൊടുക്കും. ഭടന്മാരായിട്ടല്ലാതെ പട്ടാളത്തിൽ ചേരുന്നവൎക്കു (൧) ചേരുന്ന ഉടനേ ൬൦-ഉറുപ്പിക രൊക്കം സമ്മാനമായി കൊടുക്കും. (൨) കുടിയാനാണെങ്കിൽ മിച്ചവാരം നാലിലൊന്നാക്കിക്കൊടുക്കും. (൩) ഒരു ബിഘാഭൂമി കരമൊഴിവായി കൊടുക്കും. (൪) കുടിയാനല്ലെങ്കിൽ രണ്ടു ബിഘാഭൂമി കരമൊഴിവായി കൊടുക്കും. മന്ദായിലെ ജമിന്ദാരെപ്പോലുള്ള ജന്മിമാർ കേരളത്തിലും ധാരാളമുണ്ടു്. മിച്ചവാരം കൂട്ടാനും, അക്രമമായി കൂട്ടുന്നതിനെ കുറിച്ചു വല്ലതും പറയുന്നവരെ പൂണുലിൽ പിടിച്ചു ശപിക്കാനും ചതുരംഗം വെക്കാനും ശൃംഗാരശ്ലോകമുണ്ടാക്കാനും മറ്റും കുറെ ഭൂസ്വത്തു അവരുടെ കൈവശവും കുടുങ്ങിക്കിടപ്പുണ്ടു്. 'പട്ടാളത്തിൽ ചേരണോ?' ക്ഷയായി! പടവരുമ്പോൾ വടക്കിനിയിൽ വിളക്കുംവെച്ചു വട്ടമിട്ടിരുന്നു അവർ പരശുരാമനെ ഭജിച്ചാൽ പോരെ?

## ക്ഷാമം.

ക്ഷാമത്തിൻെറ ഭയങ്കരത്വം ഇന്നും പ്രത്യക്ഷമായി അനുഭവിച്ചുതുടങ്ങിയില്ല. എങ്കിലും അത്യുഗ്രതന്നെ ക്ഷാമദേവത അരങ്ങത്തു വരുവാനുള്ള ചിലങ്കധ്വനി അണിയറയിൽ കേട്ടുതുടങ്ങിയിരിക്കുന്നു. ഭക്ഷണവസ്ത്രാദിനിത്യാവശ്യങ്ങൾക്കുള്ള ബുദ്ധിമുട്ടുകൾ ദിവസേന മുറുകി മുറുകി വരുന്നു. നമ്മുടെ നാട്ടിനെ ആക്രമിച്ചേക്കാമെന്നു നമ്മെ ഭയപ്പെടുത്തിക്കൊണ്ടിരിക്കുന്ന ജമ്മൻകൈസരേക്കാൾ ഭയങ്കരനായ ഒരു ബ്രഹ്മരാക്ഷസനാണു ക്ഷാമദേവത. അതിൻെറ ആക്രമണം നിശ്ചയമായും അത്യാപൽക്കരമായവിധം ഉണ്ടാകുമെന്നുള്ളതിനു സംശയമില്ല. കൊല്ലം മുതൽ തിരുവനന്തപുരംവരെയുള്ള ആവിവണ്ടിപ്പാതയുടെ വേല നടന്നുകൊണ്ടിരുന്ന കഴിഞ്ഞ രണ്ടുമൂന്നു സംവത്സരക്കാലം അനേകായിരം കൂലിക്കാർ അതുകൊണ്ടു ദിവസവൃത്തി കഴിച്ചുവന്നു. ആ ജോലി ഇപ്പോൾ തീൎന്നുപോയിരിക്കുന്നു. ഇനിയത്തെ ഗതിയെന്തെന്നു അതിൽ ഏൎപ്പെട്ടിരുന്ന കൂലിക്കാർ അമ്പരന്നു തുടങ്ങിയിരിക്കുന്നു. കച്ചവടക്കാരെ വരുത്തി കാൎയ്യം മനസ്സിലാക്കിയാൽ തൻെറ ജോലി തീൎന്നു എന്നു ദിവാൻജി അവർകൾ വിചാരിക്കുന്നുണ്ടോ? കൃഷ്ണൻനായരവർകൾ തിരുവിതാംകൂർ ദിവാൻജിയായിത്തീൎന്നതു കാലംതീരെ അനുകൂലമായ ഒരു മുഹൂൎത്തത്തിലായിരുന്നില്ല. യുദ്ധവും തന്നിമിത്തമുണ്ടായ ക്ഷാമവും നിമിത്തം ഗവൎമ്മെൻറു വളരെ വലഞ്ഞിരുന്ന സന്ദൎഭത്തിലാണു അദ്ദേഹം ദിവാൻപദം കയ്യേററതു്. പണച്ചുരുക്കം നിമിത്തം പല ഭരണപരിഷ്കാരവും അദ്ദേഹം മാററിവെച്ചിരിക്കുന്നതായി അറിയുന്നുണ്ടു്. ഭരണപരിഷ്കാരങ്ങളെക്കാൾ ജനസാമാന്യത്തിനു ഇപ്പോൾ അത്യാവശ്യമായിരിക്കുന്നതു് പട്ടിണികൂടാതെ അവിസ്സ കഴിഞ്ഞുകൂടുവാനുള്ള പോം വഴികളാണു്. ഇതിലേക്കു ഗവൎമ്മെൻറിൽനിന്നു ചെയ്യുന്ന ഏൎപ്പാടുകളുടെ ഗുണദോഷങ്ങളെ നോക്കിയായിരിക്കും ജനസാമാന്യം കൃഷ്ണൻനായരവർകളെ ശപിക്കയോ അനുഗ്രഹിക്കുകയോ ചെയ്യുന്നതു്. യുദ്ധം ആരംഭിച്ചശേഷം തീപ്പെട്ടിശാലകൾ തന്നെ ജപ്പാനിൽ തൊള്ളായിരത്തിൽചില്വാനം ഉണ്ടായിക്കഴിഞ്ഞു! ഇവിടെ എന്തെങ്കിലും ഒരു വ്യവസായം നൂതനമായി ആരംഭിച്ചതായികാണുന്നില്ല. കൊപ്രായുംവെളിച്ചെണ്ണയും ചിലവില്ലാതെ വന്നതുകൊണ്ടു സോപ്പും മെഴുകുതിരിയും ഉണ്ടാക്കുന്നതിനു സിലോൺഗവൎമ്മെൻറു ഏൎപ്പാടുചെയ്തു. ഇവിടെ ആവക യാതൊരു അനക്കവും ഇല്ല. ആഹാരസാധനങ്ങൾ ദുർഭിക്ഷം കൂടാതെ കിട്ടിയാൽ ജനങ്ങൾ ഒരുവിധം കിടന്നു പൊറുത്തുകൊള്ളും. അതിനു വേണ്ട ഏൎപ്പാടുകൾ കൃഷിഡിപ്പാർട്ടുമെൻറു മുഖേന ചെയ്യാൻ ഗവൎമ്മെൻറിനു കഴിയുന്നതാണു്. ജന്മിമാരും മററു ധനികന്മാരും ഒട്ടുവളരെ ഭൂമി തങ്ങളുടെ പേരിലാക്കി വയ്ക്കോലിൽകിടക്കുന്ന പട്ടികളെപ്പോലെ സൂക്ഷിച്ചുപോരുന്നുണ്ടു്. തരിശായി ഇട്ടിരിക്കുന്ന ഭൂമികളെ പേരിൽ പതിവുകാരിൽ നിന്നു ഒഴിപ്പിച്ചെടുത്തു സാധുക്കളെ കൃഷിക്കു ഏല്പിക്കുകയോ നിർബന്ധിച്ചു ഭൂമി ഉടമസ്ഥന്മാരെക്കൊണ്ടു കൃഷിചെയ്യിക്കയോ ചെയ്യേണ്ടതാണു്. ഒഴിച്ചിടപ്പെട്ട വനങ്ങളിൽ തെളിച്ചെടുക്കാവുന്ന നിലങ്ങൾ ധാരാളമുണ്ടു്. അവയെ തല്ക്കാലത്തേയ്ക്കെങ്കിലും, വനത്തിനു അല്പം തരക്കേടുവന്നാലും വേണ്ടില്ല, കൃഷിക്കായി ജനങ്ങൾക്കു അനുവദിച്ചു കൊടുക്കേണ്ടതാണു്. തെങ്ങുംതോപ്പുകളിൽ തെങ്ങുകൃഷിക്കു തരക്കേടുകൂടാതെ മററു കൃഷികൾ ചെയ്യാൻ കഴിയുന്നതാണെന്നു കൃഷിഡിപ്പാർട്ടുമെൻറുകാരെക്കൊണ്ടു ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുക്കണം. കൃഷിവായ്പറെഗുലേഷൻ കുറേക്കൂടെ പ്രയോജനമുള്ളതാക്കി പരിഷ്കരിച്ചു ഊൎജ്ജിതത്തിൽ കൊണ്ടുവരേണ്ട സന്ദൎഭം ഇതാണു്. ഇതിനെ കുറിച്ചു സവിസ്തരം അടുത്തലക്കത്തിൽ പ്രസ്താവിക്കുന്നതാണു്.

# പരസ്യം.

| | ക. | ണ. | സ. |
|---|---|---|---|
| ഹോമിയോപ്പതിചികിത്സാ സാരസർവസ്വം | ൧ | ൭ | ൦ |
| സ്നേഹലത | ൧ | ൪ | ൦ |
| ഭഗവൽഗീത | ൧ | ൦ | ൦ |
| ഉപന്യാസമഞ്ജരി | ൧ | ൦ | ൦ |
| രാമകൃഷ്ണപരമഹംസൻ | ൦ | ൧൨ | ൦ |
| പാചകചിന്താമണി | ൦ | ൭ | ൦ |
| പട്ടണത്തുപിള്ളയവർ | ൦ | ൩ | ൦ |
| ലണ്ടനും പാരീസും | ൦ | ൪ | ൦ |
| സംഗീതശാകുന്തളം | ൦ | ൪ | ൦ |
| നായർസമുദായവും സ്വത്തവിചാരവും | ൦ | ൪ | ൦ |
| മുഖ്യവിദ്യാർത്ഥി സി. എൻ. ഏ, രാമയ്യാശാസ്ത്രി എം. ഏ., | ൦ | ൪ | ൦ |
| മഞ്ഞപ്പക്കി | ൦ | ൫ | ൦ |
| ഗുണപാഠം | ൦ | ൨ | ൦ |
| ഏകാദശിമാഹാത്മ്യം | ൦ | ൨ | ൦ |
| നളചരിതം കിളിപ്പാട്ട് | ൦ | ൨ | ൦ |
| നളചരിതം ആട്ടക്കഥ | ൦ | ൨ | ൦ |
| ലക്ഷ്മണാസ്വയംവരം ആട്ടക്കഥ | ൦ | ൧ | ൯ |
| വേദാന്തകടകം | ൦ | ൨ | ൦ |
| സീതാപ്രവേശം പറയൻതുള്ളൽ | ൦ | ൨ | ൦ |
| രാജകടകം | ൦ | ൧ | ൩ |
| ഇൻഡ്യൻനാഷണൽ കാൺഗ്രസ്സ് | ൦ | ൪ | ൦ |
| ഭൈമീയാത്ര ഭാഷാനാടകം | ൦ | ൪ | ൦ |
| ഒരു സ്വപ്നം മലയാളഗദ്യനാടകം | ൦ | ൪ | ൦ |
| സർ സി. ശങ്കരൻനായരുടെ ജീവചരിത്രം | ൦ | ൫ | ൦ |
| ബാലപാഠാമൃതം | ൦ | ൫ | ൦ |
| ദിവാൻ കൃഷ്ണൻനായരുടെ ജീവചരിത്രം | ൦ | ൨ | ൦ |
| ഫലിതാവലി | ൦ | ൨ | ൦ |
| കാർത്തവീര്യാർജ്ജുനവിജയം ഓട്ടംതുള്ളൽ | ൦ | ൧ | ൨ |
| നായർറെഗുലേഷൻ | ൦ | ൧ | ൨ |
| നാമരാമായണം | ൦ | ൦ | ൫ |
| പ്രായശ്ചിത്തം | ൦ | ൧ | ൨ |
| ആനന്ദവല്ലി ഒരു പുതിയ നോവൽ | ൦ | ൨ | ൫ |
| രസകരങ്ങളായ രണ്ടു ഐതിഹ്യങ്ങൾ | ൦ | ൧ | ൯ |
| ശ്യാമളാദണ്ഡകം | ൦ | ൦ | ൩ |
| ഗണേശസഹസ്രനാമം | ൦ | ൦ | ൩ |
| വ്യാഘ്രാലയേശശതകം | ൦ | ൧ | ൨ |

താഴെക്കാണുന്ന മേൽവിലാസത്തിൽ ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ്.

മാനേജർ,
"മനോമോഹനം" പ്രസ്സ്,—കൊല്ലം.

# കോട്ടാറൻപട്ടുകൾ പൊൻ കസവ് തരങ്ങൾ.

ഫ്രാൻസിൽ ജെ. ഡട്ടൽ എന്ന കമ്പനിയിൽനിന്നും നേരിട്ടുവരുന്ന ഒന്നാംതരം പൊൻകസവുകൊണ്ടു പണിയിച്ച് കൊച്ചി, കൊട്ടാരക്കര, ആറന്മുള, കോഴഞ്ചേരി, മുതലായ സ്ഥലങ്ങളിലുള്ള പ്രധാന കച്ചവടക്കാർക്ക് അയച്ചുവരുന്ന സകല കസവുതരങ്ങളും മാപ്പിളമാരുടെ വക ചുട്ടിമുറികളും, മുസൽമാന്മാർ ഉപയോഗിക്കുന്ന പട്ടണം കസവുതരങ്ങളും സകല തൈക്കൻ ചരക്കുകളും സദാ തയ്യാറുള്ളതിനാൽ ആവശ്യക്കാർക്ക് വി. പി. മാർഗ്ഗം അയച്ചുകൊടുക്കാമെന്നുള്ളതാകുന്നു. ഇവിടെനിന്നും ചരക്കയയ്ക്കുന്നതായിരുന്നാൽ ഇതരകമ്പനിയിലുള്ളപോലെ തരവ്യത്യാസങ്ങൾ വരാതെ അതാതു ദേശനടപ്പും ജാതിക്രമവും അനുസരിച്ചു അയയ്ക്കാമെന്നുള്ള വിവരംകൂടി അറിയിച്ചുകൊള്ളുന്നു.

സി. എസ്സ്. ചിദംബരതാണുപിള്ള,
ജവളി വ്യാപാരം,
നെയ്യൂർ (പോസ്റ്റ്)
ഇരണിയൽ.

# പരസ്യം

വിശേഷതരമായ പലതരം സ്റ്റേഷനറി സാമാനങ്ങളും, കട്ട്ലറി, കളിപ്പാട്ടങ്ങളും, സ്റ്റീൽട്രങ്കുകളും, സിഗാറുകളും, രണ്ടരരൂപാമുതൽ വിലയുള്ള വാച്ചുകളും, ക്ലാക്കുകളും, മേശക്കാച്ചുരലുകളും, ബെൽറ്റുകളും, തൊപ്പികളും, സുഗന്ധസാധനങ്ങളും, ഛത്രങ്ങളും, കുടകളും, റാന്തലുകളും, ഇലക്ട്രിക്ക് വിളക്കുകളും, സോപ്പുകളും മുതലായി അനേക സാമാനങ്ങളും മിതമായ വിലയ്ക്കു നമ്മുടെ ഷാപ്പിൽ വിൽക്കാൻ തയ്യാറുണ്ട്.

കൊച്ചുബാവാഅടിമ ആൻകൊ,
ആലപ്പുഴ.

# മഹാരാജാവുതിരുമനസ്സിലെപടം

നമ്മുടെ മഹാരാജാവുതിരുമനസ്സിലെ പടവും, പടത്തിനു ചുറ്റും തിരുമനസ്സുകൊണ്ടു സ്ഥാനാരോഹണം ചെയ്തതുമുതൽ ഇന്നുവരെയുള്ള എല്ലാം മന്ത്രിമാരുടെ പടങ്ങളും കൂടിയുള്ളതും മനോഹരവുമായ പടം മദ്രാസ്സിൽനിന്നും വിശേഷരീതിയിൽ ആർട്ടുപേപ്പറിൽ അടിപ്പിച്ചു വരുത്തിയിരിക്കുന്നു. ആവശ്യക്കാർ നാലുചക്രത്തിന്റെ സ്റ്റാമ്പോടുകൂടി അപേക്ഷിക്കുക.

എന്ന്, മാനേജർ,
"മനോമോഹനം" പ്രസ്സ്—കൊല്ലം.

**REGISTERED NO. M. 1336.**

# ശ്രീവാഴുംകോട്

## ഒരു പ്രതിമാസപത്രഗ്രന്ഥം.



---

Printed and published by K. M. Krishna Kurup at the „MANOMOHANAM, Press' Quilon.